
121-ാമത്
ഓർമ്മ
പെരുന്നാൾ
TO THE GLORY OF GOD. AND
IN LOVING MEMORY OF
THE RIGHT REV: MAR GREGORIUS GEVARGIS
METROPOLITAN OF THE DIOCESES OF NIRANAM AND THUMPAMAN.
BORN AT MULANTHURUTHY. 15TH JUNE 1848.
ORDAINED CHOREPISCOPA. 17TH NOVEMBER 1865.
ADMITTED TO THE ORDER OF REMBAN. 7TH APRIL 1872.
CONSECRATED METROPOLITAN. 10TH DECEMBER 1876.
ENTERED INTO REST. 2ND NOVEMBER 1902.
HIS REMAINS LIE BURIED IN ST PETER'S CHURCH. PARUMALA.
BETHEL PATRIKA
Since 1987
ബഥേൽ
പത്രിക
ചെങ്ങന്നൂർ ഭദ്രാസന മുഖപത്രം
നവംബർ 2023
വാല്യം 35 ലക്കം 11

# Holy Matrimony



**Samji Varghese Alex**
S/o. Mrs. Marykutty Alexander &
Mr. K.V. Alexander
Karakkattathu Samji Villa, Ala

**Anu Alexander**
D/o. Mrs. Annamma Alexander &
Late Mr. Alexander D. P.
Puthenvilayil, Kudassanad





## Holy Matrimony

**Shijo Jose**
S/o. Mr. Jose T. J. &
Mrs. Sheeba Jose
Thakidiyil Jose Villa
Thuruthimel, Chengannur.

**Betty Ann Jacob**
D/o. Mr. Jacob Cherian &
Mrs. Marykutty Thomas
Pazhuvathottathil House
Cheriyanad, Chengannur.



എഡിറ്റോറിയൽ

റവ. ഫാ. മാത്യു വർഗ്ഗീസ് പുളിമൂട്ടിൽ

# ആത്മീക ഊർജ്ജം പ്രസരിപ്പിച്ച പൂർവ്വപിതാക്കൾ

നവംബർ മാസം പരിശുദ്ധ സഭയിലെ ശ്രേഷ്ഠരായ പല പിതാക്കന്മാരെയും പരിശുദ്ധ സഭ സ്മരിക്കുന്നുണ്ട്. കർത്താവിന്റെ ശിഷ്യന്മാരായ യാക്കോബ്, ഫീലിപ്പോസ് എന്നിവരെ ഓർക്കുന്നതോടൊപ്പം, സ്വർണ്ണനാവുകാരനായ മാർ ഈവാനിയോസ്, പരിശുദ്ധ പരുമല തിരുമേനി, സഭാ ജ്യോതിസ് പുലിക്കോട്ടിൽ മാർ ദിവന്നാസ്യോസ് II, മാർത്തോമ്മാ മാത്യൂസ് പ്രഥമൻ കാതോലിക്കാ ബാവ, കടവിൽ പൗലോസ് മാർ അത്താനാസിയോസ്, വലിയപറമ്പിൽ ഗീവർഗ്ഗീസ് മാർ ഗ്രീഗോറിയോസ്, സ്തേഫാനോസ് മാർ തേവോദോസ്യോസ്, പൗലോസ് മാർ ഗ്രീഗോറിയോസ്, ഇയ്യോബ് മാർ പീലക്സിനോസ് എന്നീ പിതാക്കന്മാരുടെയും, മാർ യാക്കോബ് ബുർദ്ദാന, മാർ ദിവന്നാസ്യോസ് ബർസ്ലീബി, സ്രൂഗിലെ മാർ യാക്കോബ് എന്നീ പിതാക്കന്മാരുടെയും ഓർമ്മ ദിനങ്ങൾ നാം കൊണ്ടാടുന്നു. ഇവരുടെ ധന്യമായ ജീവിതവും, നിസ്തുല്യമായ ശുശ്രൂഷകളും, അനുപമമായ ആത്മചൈതന്യവും അന്യൂനമായ സഭാനേതൃത്വപാടവും ഇവയൊക്കെ തെല്ലൊന്നുമല്ല സഭാഗാത്രത്തെ പരിപോഷിപ്പിച്ചത്. വാസ്തവത്തിൽ ഈ ഓർമ്മദിനങ്ങൾ, ഈ പുണ്യാത്മാക്കളുടെ പാതകൾ നിർബാധം പിന്തുടരുവാൻ ഓരോ സഭാംഗത്തിനും, പ്രത്യേകിച്ച് നേതൃത്വ നിരയ്ക്കും പ്രേരണയാകേണം. ഈ സ്മര്യയോഗ്യരുടെ മദ്ധ്യസ്ഥതയിൽ നമുക്ക് നിരന്തരം അഭയപ്പെടാം. അനുഗ്രഹം പ്രാപിക്കാം.

എന്നാൽ ഇന്ന് സാമൂഹിക സാംസ്ക്കാരിക രാഷ്ട്രീയ മത മേഖലകളിൽ ഉത്തമ നേതൃത്വത്തിന്റെ അഭാവം ആ മേഖലകളുടെ വീഴ്ചയ്ക്ക് കാരണമാകുന്നു. അതുകൊണ്ടുതന്നെ അവിടവിടെ അസ്വസ്ഥതകളും, അസമാധാനവും അക്രമങ്ങളും അനീതിയും ഏറുകയാണ്. ഒരു കുറ്റത്തെ മറ്റൊരു കുറ്റം കൊണ്ട് ന്യായീകരിക്കുന്ന വൈകൃതമായ സ്ഥിതിവിശേഷം കൊടിയ അരാജകത്വത്തിലേക്ക് നമ്മളെ കൊണ്ടെത്തിക്കും.

നമുക്കേവർക്കും സുപരിചിതമായ ഒരു സങ്കീർത്തനമാണല്ലോ 23-ാം സങ്കീർത്തനം. ഒരു നല്ല ഇടയന്റെ ചിത്രമാണ് സങ്കീർത്തനക്കാരൻ ആ അക്ഷരജാലങ്ങളിലൂടെ വരച്ചു കാട്ടുന്നത്. ഇടയന്റെ കൈയ്യിൽ വടിയും കോലുമുണ്ട്. തന്റെ ആടുകൾക്ക് ആവശ്യമായ ഭക്ഷണം നൽകുക, നേർവഴിക്ക് നടക്കുവാൻ ആവശ്യമായ ശിക്ഷ നൽകുക എന്നിവ ഒരു ഉത്തമ ഇടയന്റെ കർത്തവ്യമാണ്. സങ്കീർത്തനക്കാരൻ വിഭാവനം ചെയ്ത ആ നല്ല ഇടയനെയാണ് നാം കർത്താവിൽ ദർശിക്കുന്നത്. ''ഞാൻ നല്ല ഇടയനാകുന്നുവെന്നും, നല്ല ഇടയൻ ആടുകൾക്കുവേണ്ടി സ്വയം ബലിയായി തീരുമെന്ന്'' അരുളി ചെയ്തത് സ്വജീവിതത്തിൽ കാണിച്ചു തന്ന ആ നല്ല ഇടയന്റെ പാത പിന്തുടരേണ്ട ഇടയന്മാർക്ക്, ഇന്ന് ഈ കാര്യത്തിൽ എത്രമാത്രം ബോധ്യമുണ്ടെന്നുള്ളത് സംശയാവഹമാണ്. ആടുകൾക്ക് ഭക്ഷണം ലഭിച്ചില്ലെങ്കിലും തങ്ങൾക്ക് ആവശ്യമുള്ള ഭക്ഷണം എങ്ങനെ സമാഹരിക്കാമെന്നും, തെറ്റായ വഴിയിലും രീതിയിലും നടന്നാലും ലോകത്തിന്റെ മുമ്പിൽ തന്റെ പ്രൗഢി എങ്ങനെ കാണിക്കാമെന്നുമുള്ള ത്വരയാണ് ഇടയന്മാരെ ഗ്രസിച്ചിരിക്കുന്നത്. ഈ ചിന്ത ശക്തമാകുമ്പോൾ നീതിനിഷേധം ശക്തമാകും. രാഷ്ട്രീയ മതരംഗങ്ങളിലെ അസ്വസ്ഥതയ്ക്കും അസമാധാനത്തിനും അടിസ്ഥാന കാരണം ഇതുതന്നെയാണ്.

കള്ളന്മാരുടെ ഗുഹയാക്കി മാറ്റിയ പ്രാർത്ഥനാലയത്തെപ്പറ്റി പരിതപിക്കുന്ന, ചാട്ടവാറുമായി അവിടേക്ക് അടുക്കുന്ന സൗമ്യചിത്തന്റെ ഭാവമാറ്റം നമ്മെ അത്ഭുതപ്പെടുത്തുന്നുണ്ട്. പരിശുദ്ധിയും പരിപാവനതയും കളങ്കപ്പെടുമ്പോൾ ആ ഇടയൻ ശിക്ഷാ ദണ്ഡുമായി ഇടപെടുകയാണ്. വാസ്തവത്തിൽ, ഇന്ന് നമ്മുടെ ദൈവാലയങ്ങളിലും ദൈവാലയ അങ്കണത്തിലും നടക്കുന്ന കലാപരിപാടികൾ, ഭക്ഷ്യമേളകൾ, ലേലം വിളികൾ, കമ്മിറ്റി-പൊതുയോഗങ്ങളുടെ പേരിൽ ഭക്തിരസം തെല്ലുമില്ലാത്ത കോമാളി കോപ്രായങ്ങൾ വിശുദ്ധ സ്ഥലത്തിന്റെ പരിപാവനത്വം നാം തന്നെ ഇല്ലായ്മ ചെയ്യുകയല്ലേ? പ്രാർത്ഥനയ്ക്കും ആരാധനയ്ക്കും ക്രമീകരിച്ചിരിക്കുന്ന ദിവസങ്ങൾ നാം ഇന്ന് എത്ര പവിത്രമായി ആ ദിനങ്ങൾ ആചരിക്കുന്നു? ആത്മീയപ്രസ്ഥാനങ്ങളുടെ അടിസ്ഥാന പ്രമാണങ്ങൾ വിസ്മരിച്ച്, പ്രസ്ഥാനങ്ങളുടെ സമ്മേളനങ്ങൾ ഒരു ''മാമാങ്കമായി'' മാറ്റുവാൻ ആത്മീകതയും, സഭാവിശ്വാസവും, ധാർമ്മികതയും ഇല്ലാത്ത ''പ്രമുഖ'രുടെ നിരകൊണ്ട് നിറയുന്നു.

ആദ്ധ്യാത്മികതയേക്കാൾ മുഖസ്തുതിയും പ്രശംസയും, സ്വീകരണവും ആഗ്രഹിക്കുന്ന ഇടയന്മാർ, മറ്റുള്ളവരെ പ്രീണിപ്പിക്കുവാൻ ആരാധനയെ വികലമാക്കുന്ന ഇടയന്മാർ, മതസൗഹാർദ്ദമെന്ന പേരിൽ ''ഞാൻ അല്ലാതെ അന്യദൈവങ്ങൾ നിനക്ക് ഉണ്ടാകരുതെന്നുള്ള'' പ്രഥമ കല്പന ലംഘിക്കുന്ന ഇടയന്മാർ, സഭയുടെ നിയമവും അച്ചടക്കവും സമ്പന്നർക്കു മുമ്പിൽ വിസ്മരിച്ചുപോകുന്ന ഇടയന്മാർ ഇങ്ങനെ ഒരു നീണ്ടനിരയാണ് ഇന്നത്തെ ജീവിതത്തിൽ നാം കാണുന്ന നേതൃത്വം.

എന്നാൽ പാപപങ്കിലമായ ലോകത്ത് കൽമഷം ഇല്ലാതെ ജീവിച്ച്, നാം പിന്തുടരേണ്ട പാത സ്വജീവിതത്തിലൂടെ നമ്മുടെ മുന്നിൽ വരച്ചുകാണിച്ച ഇടയശ്രേഷ്ഠനായ പരിശുദ്ധ പരുമല തിരുമേനി നമുക്കേവർക്കും, നേതൃത്വനിരയ്ക്കും ഒരു ഊർജ്ജമായി തീരണം. ആരാധനാവർഷത്തിന്റെ ആരംഭത്തിലേക്ക്-കൂദോശ് ഈത്തോ-പ്രവേശിക്കുമ്പോൾ നാം ഓരോരുത്തരുടെയും ശുദ്ധീകരണമായിരിക്കട്ടെ സഭാഗാത്രത്തിന്റെ ശുദ്ധീകരണം.

ഇസ്രായേലിൽ ഹമാസ് തീവ്രവാദികളുടെ കടന്നുകയറ്റത്തിനും ആക്രമണത്തിനും പിന്നാലെ ഇസ്രായേലിലും ഗാസയിലും ആയിരക്കണക്കിന് നിരപരാധികൾ സ്വന്തമല്ലാത്ത കാരണത്താൽ മരിച്ചു വീഴുകയാണ്. യുദ്ധശമനത്തിനായും സമാധാനം പുലരുവാനും ദൈവത്തിന്റെ ഇടപെടൽ ഉണ്ടാകുവാൻ നമുക്ക് പ്രാർത്ഥിക്കാം.!



Since 1987
ബഥേൽ പത്രിക
ചെങ്ങന്നൂർ ഭദ്രാസന മുഖപത്രം

Bethel Pathrika, P. B. No. 38, Chengannur, Kerala 689 121
+91 479 2451331
bethelpathrika@gmail. com www. bethelpathrika. org

വരിസംഖ്യ 250 രൂപ



വരിസംഖ്യ അടയ്ക്കൽ G-Pay വഴിയും Scan & Pay



Send Screenshot & Postal Address 9447791896

ബഥേൽ പത്രിക വരിക്കാരാകുവാനും വരിസംഖ്യ പുതുക്കുവാനും QR Code Scan ചെയ്ത ശേഷം 9447791896 എന്ന വാട്സ്ആപ്പ് നമ്പറിലേക്ക് അയക്കുക.

## ഇതളുകളിൽ

ഇടയപത്രിക 

# വിശുദ്ധിയും, വീക്ഷണവും തലമുറകൾക്ക് പകർന്നു നൽകിയ
# പരിശുദ്ധ പരുമല ബാവ

ഡോ. മാത്യൂസ് മാർ തീമോത്തിയോസ് മെത്രാപ്പോലീത്താ

'കാലാതീതൻ' എന്ന ദൈവത്തെപ്പറ്റി നാം പറയാറുണ്ട്. പരിശുദ്ധ പരുമല തിരുമേനിയെ നൂറ്റാണ്ടുകൾ പിന്നിട്ട ശേഷം അനുസ്മരിക്കുമ്പോൾ കാലങ്ങൾക്കിപ്പുറത്തും വിശുദ്ധിയുടെ പൊൻപ്രഭ ചൊരിയുന്ന ഒരു മഹാവിശുദ്ധന്റെ ഓർമ്മ നാം ആചരിക്കുന്നു എന്നതിനപ്പുറം തലമുറകളെ പരിശുദ്ധനായ തിരുമേനി എത്രമാത്രം സ്വാധീനിക്കുന്നു എന്നുള്ളതും വളരെ പ്രാധാന്യമർഹിക്കുന്നു. കേവലം ഒരു 'പെരുന്നാൾ ആഘോഷം' എന്ന നിലയിൽ മാത്രമല്ല, പരിശുദ്ധനായ പരുമല തിരുമേനിയിൽ നിന്ന് നമുക്ക് കേൾക്കുവാനും പഠിക്കുവാനും ഉണ്ട് എന്ന ചിന്ത കൂടെ ഈ പെരുന്നാളിൽ നമുക്കുണ്ടാകണം. പ്രാർത്ഥനയോടൊപ്പം പ്രവർത്തനവും തിരുമേനിയുടെ പ്രത്യേകതയായിരുന്നു. ചിട്ടയായ യാമ നമസ്കാരങ്ങൾ നടത്തുമ്പോഴും സാമൂഹ്യ പ്രതിബദ്ധതയോട് കൂടെ ജീവിക്കുവാൻ പരിശുദ്ധ തിരുമേനി ശ്രദ്ധിച്ചു. വിശുദ്ധനായ അന്തോനിയോസിന്റെ ക്രമപ്രകാരം പൂർണ്ണ ദയറാവാസിയായി അദ്ദേഹം ജീവിച്ചു. എന്നാൽ തിരുമേനിയുടെ പ്രാർത്ഥനകളും, സന്യാസി എന്ന നിലയിലുള്ള ജീവിതചര്യയും തന്നിലേക്ക് മാത്രം ഒതുക്കി നിർത്താതെ ചുറ്റുമുള്ള സമൂഹത്തെ കാണുവാനും കരുതുവാനും തിരുമേനിക്ക് സാധിച്ചു എന്നതാണ് വിശുദ്ധ പരുമല തിരുമേനിയിൽ നാം കാണേണ്ട ഏറ്റവും വലിയ പ്രത്യേകത. ജീവിച്ചിരിക്കുമ്പോൾ തന്നെ അത്തരത്തിൽ പരിശുദ്ധനായി മാറിയ പിതാവാണ് പരുമല തിരുമേനി. വികസിതമല്ലാത്ത ഒരു സാമൂഹിക ചുറ്റുപാടിൽ ജീവിച്ചപ്പോഴും അത്തരം പരിമിതികളെ മറികടന്നുകൊണ്ട് പ്രവർത്തിക്കുവാനും ചിന്തിക്കുവാനും പരിശുദ്ധ തിരുമേനിക്ക് കഴിഞ്ഞു. അശരണരും ആലംബഹീനരും അഭയസ്ഥാനമായി പരുമല ദയറയെ കണ്ടു. തൊട്ടുകൂടായ്മയും, തീണ്ടലും പോലെയുള്ള സാമൂഹിക വ്യവസ്ഥിതികളെ സാമൂഹിക പരിഷ്കർത്താവ് എന്ന നിലയിൽ പരിശുദ്ധ പരുമല തിരുമേനി ശക്തമായി നേരിട്ടു. സമൂഹത്തിന്റെ താഴെക്കിടയിൽ ജീവിച്ചിരുന്ന സമൂഹങ്ങളെ ചേർത്തുപിടിക്കുകയും അവർക്കായി ദേവാലയങ്ങൾ സ്ഥാപിക്കുകയും, ക്രിസ്തുവിന്റെ ദൈവസ്നേഹത്തെ അതുവഴി സമൂഹത്തിന് പകർന്നു കൊടുക്കുവാനും തിരുമേനിക്ക് കഴിഞ്ഞു. ഉത്തരാധുനികതയിൽ ജീവിക്കുന്നു എന്ന് അഭിമാനിക്കുന്ന നമുക്ക് ഇന്നും അത്തരത്തിൽ തിരുമേനിയെ പോലെ ഉയർന്നു ചിന്തിക്കുവാൻ സാധിക്കുന്നുണ്ടോ എന്ന് സംശയമാണ്. കാലങ്ങളെ അതിജീവിച്ചതായിരുന്നു അദ്ദേഹത്തിന്റെ ജീവിതവിശുദ്ധിയും ചിന്തകളും. വിദ്യാഭ്യാസ രംഗത്ത് തിരുമേനിയുടെ സംഭാവന വിലമതിക്കാനാവാത്തതാണ്. 'വിദ്യാധനം സർവ്വധനാൽ പ്രധാനം' എന്ന ആപ്തവാക്യം അക്ഷരാർത്ഥത്തിൽ നടപ്പിലാക്കിയ നവോത്ഥാന നായകനാണ് വിശുദ്ധ പരുമല തിരുമേനി. അന്ധവിശ്വാസത്തിന്റെയും, അനാചാരത്തിന്റെയും കൂരിരുട്ടിൽ നിന്ന് അനശ്വരമായ പ്രകാശത്തിലേക്ക് യാത്ര ചെയ്യുവാൻ വിദ്യാഭ്യാസം ഏറ്റവും അടിസ്ഥാനപരമായ ഘടകമായി തിരുമേനി കണ്ടു. അതിനായി പരിശുദ്ധ പിതാവ് പള്ളിയോടൊപ്പം പള്ളിക്കൂടങ്ങൾ സ്ഥാപിച്ചു. സാഹിത്യലോകത്തും പരിശുദ്ധ പരുമല തിരുമേനിയുടെ സംഭാവന വിലമതിക്കാനാവാത്തതാണ്. ഊർശ്ലേം യാത്രാവിവരണം എന്ന് പരിശുദ്ധ തിരുമേനിയുടെ യാത്രാവിവരണ എഴുത്തുകൾ മലയാള സാഹിത്യത്തിന് തന്നെ മുതൽക്കൂട്ടാണ്. കൊല്ലം, തുമ്പമൺ, നിരണം ഭദ്രാസനങ്ങളുടെ മെത്രാപ്പോലീത്ത എന്ന നിലയിൽ ഭാരിച്ച ഉത്തരവാദിത്വങ്ങൾ നിറവേറ്റുമ്പോഴും സാമൂഹിക ഉന്നമനത്തിനായുള്ള അദ്ദേഹത്തിന്റെ പ്രവർത്തനങ്ങൾക്ക് യാതൊരു കുറവും വരുത്തിയില്ല. കേരളത്തിലെ നവോത്ഥാന നായകന്മാരുടെ പട്ടികയിൽ പരിശുദ്ധനായ ഗീവർഗീസ് മാർ ഗ്രിഗോറിയോസ് മെത്രാപ്പോലീത്ത എന്ന പരിശുദ്ധ പരുമല തിരുമേനിയുടെ നാമം ചേർക്കപ്പെട്ടിട്ടുണ്ട് എങ്കിലും ഒരു ആത്മീയ പിതാവ് എന്ന നിലയിൽ മാത്രം പരുമല തിരുമേനിയുടെ പ്രഭാവലയത്തെ ഒതുക്കി കാണുവാൻ ശ്രമിക്കുന്നത് സൂര്യനെ മുറംകൊണ്ട് തടുക്കുവാൻ ശ്രമിക്കുന്നത് പോലെയാണ്. ആത്മീയ പിതാവ് എന്ന നിലയിൽ ജാതി മത ഭേദമന്യേ ഭക്തകോടികൾക്കിടയിലും, സാമൂഹിക പരിഷ്കർത്താവ് എന്ന നിലയിൽ പൊതുസമൂഹത്തിലും, എഴുത്തുകാരൻ എന്ന നിലയിൽ സാഹിത്യരംഗത്തും, മെത്രാപ്പോലീത്ത എന്ന നിലയിൽ സഭാരംഗത്തും പരിശുദ്ധ പരുമല തിരുമേനിയുടെ സംഭാവനകൾ വിലമതിക്കാനാവാത്തതാണ്. കേവലം നമ്മളുടെ കാര്യസാധ്യങ്ങളുടെ മധ്യസ്ഥൻ എന്ന ചിന്ത മാറി വിശാലമായ അർത്ഥത്തിൽ പരിശുദ്ധ പരുമല തിരുമേനിയെ അടുത്തറിയുവാനും കാണുവാനും പഠിക്കുവാനും നമുക്ക് കഴിയുമ്പോഴാണ് നമ്മുടെ തീർത്ഥാടനം അതിന്റെ പൂർണ്ണത കൈവരിക്കുന്നത്. തലമുറകൾക്ക് വിശുദ്ധിയും വീക്ഷണവും പകരുന്ന തിരുമേനിയുടെ മധ്യസ്ഥത നമുക്ക് കോട്ടയായിരിക്കട്ടെ. 



സഖറിയാ പനയ്ക്കാമറ്റം കോർ എപ്പിസ്കോപ്പാ

# വിശുദ്ധീകരണവും പുനഃപ്രതിഷ്ഠയും



ക്രിസ്തുവിലുള്ള ബന്ധത്തിൽ വിശുദ്ധിയിൽ അനുദിനം വളർന്ന് ദൈവസാദൃശന്മാരായിത്തീരുന്ന വരുടെ പുതിയ മാനവസമൂഹമാണ് പരിശുദ്ധ സഭ. "Church is the new humanity in Christ, struggling against sin moving towards the image of God in holines" സഭയുടെ ആരാധനാ കലണ്ടറിന്റെ ആദ്യ ഞായർ ആയിരിക്കുന്ന ശുദ്ധീകരണപ്പെരുന്നാളിൽ താഴ്ന്ന നില യിൽ നിന്നും ഉയർന്ന നിലയിലേക്കുള്ള ആത്മീയ കരേറ്റത്തിന്റെ ഓർമ്മപ്പെടുത്തൽ കൂടി നടക്കുന്നുണ്ട്. പുറമെ അഴകായി എപ്പോഴും ശോഭിക്കണമെന്നുള്ള ആഗ്രഹം ഉള്ളപ്പോൾ തന്നെ അകമെ സകലവിധ അശുദ്ധിയും നിറഞ്ഞിരിക്കുന്നതിനാൽ ആത്മീയ ശുദ്ധീകരണത്തിന്റെ ആവശ്യകത ക്രിസ്തു ആവശ്യപ്പെടുകയാണ്. സൗന്ദര്യവൽക്കരണം ഒരു നല്ല കലയായിരിക്കുമ്പോൾ വാർദ്ധക്യ വൈരൂപ്യം ഒഴിവാക്കുവാനുള്ള ഭൗതീകമായ ആധുനിക വിദ്യകൾ സുലഭം ആണല്ലൊ.

**ഹൃദയശുദ്ധീകരണം**

രക്തശുദ്ധീകരണത്തിന് ഡയാലിസിസ് സഹായകരമാണ്, എങ്കിലും ഹൃദയ ശുദ്ധീകരണത്തിന് അത് ഫലപ്രദമാകയില്ല. മനുഷ്യനെ ശുദ്ധീകരിക്കുവാൻ ഒരു സയൻസിനും സാദ്ധ്യമല്ലാതിരിക്കെ അത് മതത്തിനും, മതത്തെ ഉൾക്കൊള്ളുന്ന വിശ്വാസിക്കും സാധിക്കുമെന്നുള്ളത് ഒരു നിത്യസത്യമാണ്. ''നീ ജീവനുള്ള ദൈവത്തിന്റെ പുത്രനായ ക്രിസ്തു ആകുന്നു'' എന്ന് പിതാവ് വെളിപ്പെടുത്തിയ സത്യം പത്രോസ് ശ്ലീഹാ ഏറ്റുപറയുകയാണ്. ''സാത്താനെ ഞാൻ ഉപേക്ഷിക്കുന്നു, മശിഹായെ ഞാൻ സ്വീകരിക്കുന്നുവെന്ന് ഏറ്റുപറയുന്ന വിശ്വാസി, വി. മാമോദീസായുടെ അലങ്കാര വസ്ത്രം ധരിക്കുന്ന നാൾ തുടങ്ങി ശുദ്ധീകരണം ഒരു തുടർ പ്രക്രിയയായി സൂക്ഷിക്കേണ്ടതാണ്. ആത്മനിയന്ത്രണമുള്ള പാത ശുദ്ധീകരണത്തിന് സഹായകരമാണ്. ദൈവം വിശു ദ്ധനാകയാൽ ദൈവീക സംസ്സർഗ്ഗത്തിൽ ദൈവത്തിൽ ശരണപ്പെടുന്ന ഒരു വിശ്വാസിയും വിശുദ്ധിയുടെ പങ്കാളിയായിത്തീരുന്നു. ''തന്റെ മനോഗുണത്താൽ ലോകത്തെ മെനഞ്ഞുണ്ടാക്കിയ പരിശുദ്ധനായ ഏക പിതാവ് നമ്മോടുകൂടെ. തന്റെ വിലയേറിയ കഷ്ടാനുഭവങ്ങളാൽ അതിനെ രക്ഷിച്ച ഏകപുത്രനും നമ്മോടുകൂടെ. ഉണ്ടായിട്ടുള്ളതും ഉണ്ടാകുവാനുള്ളതുമായ സകലത്തെയും പൂർണ്ണമാക്കി തികയ്ക്കുന്ന പരിശുദ്ധനായ ഏക റൂഹായും നമ്മോടുകൂടെ'' എന്ന ആരാധനയുടെ പ്രഖ്യാപനം അനുദിന ജീവിതത്തിലും ഉത്തമബോദ്ധ്യമായി അനുഭവമാക്കേണ്ടതാണ്. ''കൂദോശ്

ഈത്തോ'' ആഴ്ചയുടെ ഉൽബോധനം ആയി സഭ നൽകുന്നതും അതാണ്. വിശുദ്ധി, ദൈവത്തിന്റെ ദാനവും അനേകം ആളുകളുടെ പ്രാർത്ഥനയുടെയും ഇടങ്കൈ അറിയാതെ വലങ്കൈ ചെയ്യുന്ന നന്മകളുടെ അനന്തരഫലവും ആണ്. ആവർത്തിച്ചുള്ള പ്രാർത്ഥന, വേദപഠനം, ധ്യാനം, ആത്മസംയമനം, ത്യാഗപൂർണ്ണമായ കർമ്മപ്രവൃത്തികൾ, സ്നേഹനിർഭരമായ ലളിത ജീവിതം, എന്നിവയിലൂടെ ദൈവസ്വഭാവത്തിന് അനുരൂപിയാകുവാൻ സഹായിക്കുന്ന ശക്തമായ പടികൾ പൗരസ്ത്യ സഭയുടെ കാതലാണ്. ആരാധനാ വർഷത്തിന്റെ തുടക്കം ശുദ്ധീകരണത്തോടെ ആരംഭിക്കുന്നു.

**സ്വർഗ്ഗരാജ്യത്തിന്റെ താക്കോൽ**

പൈശാചിക ബന്ധനത്തിലും, പാപത്തിന്റെ അടിമത്വത്തിലും കഴിയുന്നവർക്ക് വിടുതൽ നൽകി വിശുദ്ധിയിലേക്കും സ്വാതന്ത്ര്യത്തിന്റെ സന്തോഷത്തിലേക്കും അവരെ നയിക്കുവാൻ സഭയുടെ മക്കൾക്ക് നൽവരം നൽകപ്പെട്ടിരിക്കുന്നു. അനുയോജ്യമായ ആത്മീയ ശിക്ഷണത്തോടൊപ്പം വിശുദ്ധ കൂദാശകളോടുള്ള ബന്ധം വഴിയായി ആത്മീയ കവാടങ്ങൾ തുറന്നു കൊടുക്കുവാൻ പര്യാപ്തമായ താക്കോൽ ദൈവം നമ്മെ ഭരമേൽപിച്ചിരിക്കുകയാണ്. ദൈവാലയം ഒരു ആത്മീയ സംസ്കാരം എന്നു കരുതുമ്പോൾ കുടുംബമായും വ്യക്തികളായും ആത്മീയ സംസർഗ്ഗം നില നിർത്തുവാൻ വളരെ സൂക്ഷിക്കേണ്ടതായിട്ടുണ്ട്. ശുദ്ധീകരണം നമ്മെ വിശ്വസ്തരും സ്നേഹം കരുതുന്നവരുമായി രൂപാന്തരപ്പെടുത്തും. ഭാരത സംസ്കാരം പ്രകീർത്തിക്കുമ്പോൾ കവിഹൃദയം പാടുന്നത് ശ്രദ്ധിക്കുക.

'ആരെയും വേദനിപ്പിച്ചി-
ല്ലറിഞ്ഞും അറിയാതെയും
ആരെയും വേർപിരിഞ്ഞീട്ടി-
ല്ലടുത്തു മകലത്തിലും
ആജന്മ ശുദ്ധമാം സ്നേഹം
അതെൻ ജീവിതമല്ലയോ''!

ദൈവാലയത്തിന്റെ പുനഃപ്രതിഷ്ഠ

ശത്രുവിന്റെ ആവർത്തിച്ചുള്ള ആക്രമണത്തിന്റെയും ഉപദ്രവങ്ങളുടെയും ഫലമായി വൃത്തിഹീനമായി കിടന്നിരുന്ന ജറുശലേം ദേവാലയം ശുദ്ധീകരിച്ച് സൈമൺ മക്കാബിയുടെയും യൂദാസ് മക്കാബിയുടെയും നേതൃത്വത്തിൽ ബി.സി. 164 ലെ ശീതകാലത്ത് ദേവാലയത്തിന്റെ പുനപ്രതിഷ്ഠ വലിയ ഒരു പ്രതിഷ്ഠോത്സവമായി നടത്തപ്പെട്ടു. കാളക്കുട്ടിയെ ആരാധിച്ച് വീണുപോയ യഹൂ ദന്മാരുടെ ഹൃദയ പുതുക്കവും 'ഹൂദോസ് ഇത്തോ' യുടെ വിഷയമായി. ക്രിസ്തുവിനായി നമ്മെത്തന്നെ പുതുക്കുക എന്നതാണ് സഭാ കലണ്ടറിലെ രണ്ടാം ആഴ്ചയുടെ പ്രധാന ഉദ്ദേശം. ആത്മീയ കാര്യങ്ങളിൽ തണുത്ത് മന്ദത പിടിച്ചിരിക്കുന്ന അനുഭവത്തിൽ നിന്നും ആത്മശരീര മനസ്സുകൾ ബോധപൂർവ്വം ദൈവയിഷ്ടത്തിനായി കേന്ദ്രീകരിക്കുമ്പോൾ ഹൃദയത്തിന് ചൂടുപിടിക്കുന്നു. ധ്യാനത്തിങ്കൽ തീ കത്തുന്നു. (സങ്കീ. 39:3) ക്രിസ്തുവാകുന്ന ദേവാലയം ലോകത്തിന്റെ നന്മയ്ക്കുവേണ്ടി മാത്രം പ്രതിഷ്ഠിക്കപ്പെട്ടത്. ഒരു ദേവാലയത്തിന്റെ പടവുകൾ കയറുന്ന ആധുനിക ഭക്തർ ഏതെങ്കിലുമൊരു കാര്യസാധ്യത്തിനുവേണ്ടി മാത്രം എത്തിച്ചേരുന്നത് കമ്പോള സംസ്കാരവും ആയിട്ടാണ്. ധനം കൊണ്ട് എന്തും നേടിയെടുക്കാമെന്ന ചിന്ത വളർന്നു വരുമ്പോൾ പല ദേവാലയങ്ങളോടും ബന്ധപ്പെട്ട് വിശ്വാസികൾ കടുത്ത മത്സരവേദികളാണ് പങ്കിട്ട് കഴിവ് പ്രകടമാക്കുന്നത്. മത്സരിക്കുന്ന വിശ്വാസി നിന്ദയും, പരിഹാസവും, നാശവും ക്ഷണിച്ചു വരുത്തുക മാത്രമാണ് ചെയ്യുന്നത്. ക്രിസ്തുവിന്റെ ശരീരമാകുന്ന സഭ അതിന്റെ പ്രവൃത്തികളാൽ സജീവസാന്നിദ്ധ്യം ലോകത്തിൽ വിളിച്ചു പറയുവാൻ കടപ്പെട്ടത്. നഷ്ടപ്പെട്ട വിശുദ്ധിയും, ലക്ഷ്യവും കളങ്കപ്പെട്ട ദൈവീക പ്രതിഷ്ഠയും തിരിച്ചറിഞ്ഞ് വീണ്ടെടുക്കുവാനുള്ള ധ്യാനമാണ് 'ഹൂദോസ് ഈത്തോ'യിൽ ഉണ്ടാകേണ്ടത്.

**നാം ചലിക്കുന്ന ദേവാലയങ്ങൾ**

നാം ദൈവത്തിന്റെ ആലയമെന്നും ദൈവത്തിന്റെ ആത്മാവ് നമ്മിൽ വസിക്കുന്നുവെന്നും.... ദൈവത്തിന്റെ ആലയം വിശുദ്ധം തന്നെ (1 കൊരി 3:16,17) തിരക്കേറിയ ജീവിതത്തിനിടയിലും ഓരോ ദിവസവും നമ്മുടെ പ്രവർത്തനങ്ങൾ എന്തൊക്കെയായിരുന്നുവെന്ന് നാം തിരിഞ്ഞ് നോക്കണം. വിലയിരുത്തുമ്പോൾ നന്മയുടെ അളവ് കൂടി വരുന്ന രീതിയിൽ പെരുമാറ്റങ്ങൾ നാം ക്രമീകരിക്കേണ്ടതായിട്ടുണ്ട്. പുനഃക്രമീകരണം നടത്തി ജീവിക്കുന്ന മനുഷ്യൻ ദൈവസന്നിധിയിൽ ഊന മില്ലാത്ത പ്രതിഷ്ഠയായിത്തീരും. 'കാലോസ്' എന്ന വിശേഷ പദത്തിന് ഗ്രീക്ക് മൂലഭാഷയിൽ പ്രതിഷ്ഠിക്കപ്പെട്ടത്, സമർപ്പണമുള്ളത് എന്ന അർത്ഥങ്ങളാണുള്ളത്. മലയാള ഭാഷയിലെ 'നല്ലത്' എന്നതിനും 'കാലോസ്' പദത്തിന്റെ അർത്ഥമായിട്ടാണ് എടുത്തിരിക്കുന്നത്. ഉദാ ''ഞാൻ നല്ല ഇടയനാകുന്നു''.

**സഭയാകുന്ന മണവാട്ടി പ്രതിഷ്ഠിക്കപ്പെട്ടവൾ**

മണവാളനുവേണ്ടി പ്രതിഷ്ഠിക്കപ്പെട്ടവളാകുന്നു മണവാട്ടി. മണവാട്ടിയായിരിക്കുന്ന വിശുദ്ധസഭ

ക്രിസ്തുവാകുന്ന മണവാളനുവേണ്ടി സദാ പ്രതിഷ്ഠിക്കപ്പെട്ടവൾ ആണ്. എപ്പിസ്കോപ്പൽ സഭകളുടെ വിവാഹ കൂദാശയിലെ 'സഭയാം തിരുസഭയാം ഈ ഞാൻ അത്യുന്നതനുടെ മണവാട്ടി' എന്ന ഗീതത്തിൽ സുവിശേഷ ഭാഗങ്ങളാണ് പ്രകീർത്തിക്കപ്പെട്ടിട്ടുള്ളത്. മണവാളനെ വലയം ചെയ്തു ജീവിക്കുവാൻ ആഗ്രഹിക്കുന്ന മണവാട്ടി, മണവാളനെ കാണുവാനുള്ള തീവ്രമായ ആഗ്രഹത്തോടെ, കരയും കടലും ചുറ്റുന്നു. ''ബേത്‌ലഹേമിൽ കാണുമെന്ന് വിചാരിച്ച് ഞാൻ അവിടെയെത്തി, എന്റെ പ്രാണപ്രിയൻ മിസ്രയിമീന് പോയി എന്ന് അവിടെയുള്ളവർ എന്നോടു പറഞ്ഞു ഞാൻ ഉടനെ മിസ്രയീമിലേക്ക് ഓടി. അവിടെ എത്തിയപ്പോൾ, മിസ്രയീമിൽ നിന്നും ഗ്ലീലാ നാട്ടിലെ നസ്രേത്തിൽ പോയി എന്നറിഞ്ഞു. ഞാൻ അവനെ അന്വേഷിച്ച് നസ്രേത്തിൽ എത്തിയ പ്പോൾ എന്റെ പ്രിയൻ മരുഭൂമിയിൽ തന്റെ ദൗത്യം നിർവ്വഹിച്ചുകൊണ്ടിരിക്കുന്നു എന്ന് പലരും പറഞ്ഞു. ഞാൻ മരുഭൂമിയിൽ എത്തി ശ്രദ്ധയോടെ അന്വേഷിക്കുന്നതിനിടയിൽ എന്റെ പ്രിയൻ ഗോഗുൽത്തായിൽ ക്രൂശിക്കപ്പെടുന്നു എന്ന് അവരിലൊരാൾ എന്നെ അറിയിച്ചു. സങ്കടത്തോടെയും, നിലവിളിയോടെയും ഞാൻ ഗോഗുൽത്തായിൽ ഓടിയെത്തിയപ്പോൾ, അവനെ യഹൂദർ കബറിൽ വച്ചു കഴിഞ്ഞു എന്നറിഞ്ഞു. ക്രൂശിച്ച മരത്തിന്മേൽ ഞാൻ തലചായിച്ച് തേങ്ങി തേങ്ങിക്കരഞ്ഞപ്പോൾ, ''ദൈവദൂതൻ 'നീ കരയേണ്ട' എന്ന് പറഞ്ഞ് എന്നെ ആശ്വസിപ്പിച്ചു. ഞാൻ എഴുന്നേറ്റ് നോക്കിയപ്പോൾ എന്റെ പ്രാണ പ്രിയൻ തന്നെ എന്നെ അറിയിച്ചു. കുരിശിലെ കഷ്ടപ്പാടുകളാൽ എന്റെ മണവാട്ടിയായ നിന്നെ ഞാൻ വീണ്ടെടുത്തിരിക്കുകയാണ്. നീ ഏറ്റവും സുന്ദരിയും സുമുഖിയും ആണ്. വി.മാമോദീസായുടെ അലങ്കാരവസ്ത്രങ്ങൾ നീ ധരിച്ചിരിക്കുന്നു. ജീവനുള്ള എന്റെ ശരീരങ്ങൾ നിനക്ക് മോതിരമായി നൽകപ്പെട്ടിരിക്കുന്നു. ഞാൻ പിതാവിന്റെ സന്നിധിയിലേക്ക് പോവുകയാണ്. ആശ്വാസപ്രദനായ റൂഹായെ പിതാവിന്റെ സന്നിധിയിൽ നിന്നും എന്റെ സാന്നിദ്ധ്യം എന്നാളും, നിന്നോടുകൂടെയിരിക്കേണ്ടതിന് ഞാൻ പറഞ്ഞയയ്ക്കും''.

ജ്വലിക്കുന്ന ഹൃദയത്തോടുകൂടി തന്റെ പ്രാണ പ്രിയനെ അന്വേഷിക്കുന്ന ഒരു മണവാട്ടിയുടെ ചിത്രം 'ഉത്തമഗീതത്തിലും' നാം കാണുന്നുണ്ട്. ✪

കവിത

# നിഴൽ

ഇ.വൈ. കോശി വെണ്മണി

വാകമരമ പൂത്തപോൽ
നീ എന്നരികിൽ നിൽക്കവേ,
മോഹിച്ചുപോയ് ഞാനൊരു പൂവിറുക്കാൻ
പൂവിതൾ പോലെ നിൻ ചാരു കപോലം മെല്ലെ-
തുടുത്തു അരുണവർണ്ണമായ്ത്തീർന്നതും
നോക്കിഞാനേറെ നേരം നിന്നുപോയ്.
ഇന്ദ്രനീല വർണ്ണ പൂണ്ട വാനിൽ തിളങ്ങും
ഇന്ദു കമലം കണ്ടു ഞാൻ നിൻ മിഴിയിണയിൽ
തുളുമ്പുമൊരു നീലസാഗരവും നിൻ;
മിഴിരണ്ടിലും കണ്ടു ഞാൻ
വീശിവരുമനലൻ നിന്നെത്തഴുകിപൂഴ്ന്നുനിൽക്കവേ,
ഇളകിപ്പറക്കുന്ന നിൻ കുറുനിരകളെന്നാ-
സ്യമതിലൊരു തൂവൽസ്പർശമായിത്തീരവേ,
നിവൃതി പൂണ്ടുപോയ് ഞാനറിയാതെയേറെ നേരം
കൺചിമ്മി നോക്കവേ ജോത്സ്യന-
പോൽ നീ ഒളിവിതറി നിൽക്കവെ,
കൈനീട്ടിയൊന്നു തൊടാൻ വെറുതെ മോഹിക്കവേ!
''ആരെത്തിരയുന്നു നീ ശൂന്യതയിൽ''?
ഒച്ചകേട്ടുഞ്ഞെടുതിയിലുണർന്നു ഞാൻ,
നാലുപാടും നോക്കവെ കണ്ടില്ലയാരെയും
എൻ നിഴലിനെയല്ലാതെ
'നിഴൽ'-എന്നെപ്പിരായാതെ കൂടെച്ചേർന്നു-
നടക്കുന്നിതെപ്പോഴും.
പിരിയുമൊരു നാൾ ബന്ധുക്കൾ മിത്രങ്ങളെല്ലാം
എൻ നിഴലോ വിലയം പ്രാപിക്കുവോ-
ളമെന്നരികത്തുണ്ടിതെപ്പോഴും.

## അനുമോദനങ്ങൾ



എം.ജി. യൂണിവേഴ്സിറ്റിയിൽ എം.ബി.എ. ഫിനാൻസിൽ മൂന്നാം റാങ്ക് കരസ്ഥമാക്കിയ കുമാരി റിയ എലിസബത്ത് ജേക്കബ്, എം.ജി.ഒ.സി.എസ്.എം. ഇടവങ്കാട് ഡിസ്ട്രിക്ട് ഓർഗനൈസറും, ബുധനൂർ സെന്റ് ഏലിയാസ് ഓർത്തഡോക്സ് ഇടവകാംഗവുമാണ്.



ഫാദർ ജോബ് സാം മാത്യു
(വൈദിക സെമിനാരി, കോട്ടയം)

# തിരുവചന പാരായണവും ധ്യാനവും ആദിമ സഭയിൽ

ആദിമ ക്രൈസ്തവ സഭ തിരുവെഴുത്തുകളെ എങ്ങനെ പരിഗണിച്ചിരുന്നു എന്നാണ് ഈ ലേഖനത്തിൽ കൂടി വിവരിക്കുന്നത്.

വിവിധങ്ങളായ രചനകൾ മൗനമായും ഉച്ചത്തിലും വായിക്കുന്ന പതിവ് എല്ലാ സമൂഹങ്ങളിലും ഉണ്ട്. ഉച്ചത്തിൽ വായിക്കുന്നത് പഠനത്തെയും പൂർണ്ണമായ അർത്ഥം ഗ്രഹിക്കുന്നതിനെയും സഹായിക്കും എന്ന് പുരാതനകാലം മുതൽ പൊതുധാരണയുണ്ട്. തങ്ങളുടെ രചനകൾ പൊതുസദസ്സിന്റെ മുൻപിൽ ഉച്ചത്തിൽ വായിക്കുന്ന പതിവ് പ്രമുഖരായ കവികൾക്കും ചരിത്രകാരന്മാർക്കും തത്വചിന്തകർക്കും ഉണ്ടായിരുന്നു. എല്ലാവർക്കും മനസ്സിലാകുന്നതിന് വാചികമായി രചനകൾ അവതരിപ്പിക്കുന്ന രീതി പുരാതന ഗ്രീക്ക് - റോമൻ പശ്ചാത്തലത്തിൽ ഉണ്ടായിരുന്നു. എത്യോപ്യക്കാരൻ ഷണ്ഡൻ പ്രവചനം ഉറക്കെ വായിക്കുന്നത് ഫീലിപ്പോസ് കേട്ടു (അപ്പോ. 8:30). പുരാതന റോമൻ ഭവനങ്ങളിൽ വിദ്യാസമ്പന്നരായ അടിമകൾ യജമാനന്മാരെയും അതിഥികളെയും പ്രീതിപ്പെടുത്തുന്നതിന് വിരുന്നുകളിൽ മഹാകാവ്യങ്ങൾ വായിച്ചിരുന്നു. ഗ്രീക്ക് സാഹിത്യകൃതികൾ വിശേഷപ്പെട്ട അവസരത്തിൽ വായിക്കുകയും ചർച്ച ചെയ്യുകയും ചെയ്യുന്ന പതിവും ഉണ്ടായിരുന്നു. എന്നാൽ ഇത്തരം വായനകളും ചർച്ചകളും സമൂഹത്തിലെ സമ്പന്നരുടെയും പ്രമുഖരുടെയും ഇടങ്ങളിൽ മാത്രം ഒതുങ്ങി നിന്നു. സാധാരണക്കാർക്ക് ഇത് അപ്രാപ്യമായിരുന്നു.

ആരാധനാവേളകളിലും പെരുന്നാളുകളിലും തിരുവെഴുത്തുകൾ വായിക്കുകയും ധ്യാനിക്കുകയും ചെയ്യുന്ന പതിവ് യഹൂദന്മാർക്കുണ്ടായിരുന്നു. ബിസി രണ്ടാം നൂറ്റാണ്ട് മുതൽ യഹൂദന്മാരുടെ പ്രധാനപ്പെട്ട മതപാഠശാലകളായി സിനഗോഗുകൾ രൂപപ്പെട്ടു. തോറയുടെ (മോശയുടെ ന്യായപ്രമാണം) വായനയും വ്യാഖ്യാനവും ആയിരുന്നു സിനഗോഗിലെ സുപ്രധാനമായ മതകർമ്മം എന്ന യഹൂദ ചരിത്രകാരന്മാരും പണ്ഡിതനുമായ ഫിലോയുടെയും ജോസിഫസിന്റെയും രേഖകളിൽ നിന്നും വ്യക്തമാകുന്നു.

ഫിലോ, Every Good Man is Free (Quod Omnis Probus Liber Sit) എന്ന ഗ്രന്ഥത്തിൽ രേഖപ്പെടുത്തുന്നു; ''വിശുദ്ധ ദിവസമായി ക്രമീകരിക്കുന്ന ആ നാളിൽ (ശനി), അവർ (യഹൂദന്മാർ) എല്ലാ ജോലികളിൽ നിന്നും മാറിനിന്ന്, സിനഗോഗ് എന്നറിയപ്പെടുന്ന വിശുദ്ധമായ സ്ഥലത്തേക്ക് ചെല്ലും. അവിടെ പ്രായത്തിന്റെ അടിസ്ഥാനത്തിൽ ക്രമീകരിച്ചിരിക്കുന്ന ഇരിപ്പിടങ്ങളിൽ ശ്രദ്ധയോടും ഭക്തിയോടും ഇരിക്കും. ചെറുപ്പക്കാർ മുതിർന്നവർക്ക് പിറകിലായി ഇരിക്കും.

അപ്പോൾ ഒരാൾ തിരുവെഴുത്തുകൾ എടുക്കുകയും ഉറക്കെ വായിക്കുകയും ചെയ്യും. ഇതിൽ പ്രാവീണ്യ മുള്ള ഒരാൾ മുൻപോട്ട് വന്ന് മനസ്സിലാകാത്തത് വിശദീകരിക്കും'' Hypothetica എന്ന ഗ്രന്ഥത്തിൽ ഫിലോ കുറിക്കുന്നു. അവർ എപ്പോഴും സംഘം ചേരുകയും ഒന്നിച്ച് ഇരിക്കുകയും ചെയ്യുന്നു. വായിക്കുന്ന സമയത്ത് അവർ ശ്രദ്ധയോടെ നിശബ്ദ മായി ഇരിക്കുന്നു. അവിടെ സന്നിഹിതനായിരിക്കുന്ന ഒരു പുരോഹിതനോ മൂപ്പനോ വിശുദ്ധ നിയമങ്ങൾ അവർക്ക് വേണ്ടി വായിക്കുകയും ഓരോ ആശയവും വ്യാഖ്യാനിക്കുകയും ചെയ്യും. ഇത് സന്ധ്യയോടു അടുത്ത് വരെ തുടരും.

യഹൂദന്മാർ എല്ലാ ആഴ്ചയിലും ഒരു ദിവസം എല്ലാവിധത്തിലുള്ള തൊഴിലുകളിൽ നിന്നും വിരമിച്ച് തിരുവെഴുത്തുകൾ കേൾക്കുകയും മനസ്സി ലാക്കുകയും ചെയ്യുന്നതിന് ഒന്നിച്ചുകൂടും എന്ന ജോസിഫസും രേഖപ്പെടുത്തുന്നുണ്ട്. യഹൂദന്മാർക്ക് അവരുടെ വിശുദ്ധ ഗ്രന്ഥങ്ങൾ വായിക്കുകയും പഠിക്കുകയും ചെയ്യുന്നതിനുള്ള പ്രധാനപ്പെട്ട ഇടമായി ഒന്നാം നൂറ്റാണ്ടിൽ സിനഗോഗുകൾ മാറി എന്നാണ് ഇത് വ്യക്തമാക്കുന്നത്. എ.ഡി. 70 ജെറുസലേം ദേവാലയം റോമൻ സൈന്യം പൂർണ്ണ മായി നശിപ്പിച്ചതിനെ തുടർന്ന്; ദേവാലയത്തിലെ ബലിയും അനുഷ്ഠാനങ്ങളും പൂർണമായി അവസാനിച്ച പശ്ചാത്തലത്തിൽ, യഹൂദന്മാരുടെ സ്വത്വസംരക്ഷണത്തിൽ സിനഗോഗുകൾ സുപ്രധാന മായ പങ്കുവഹിച്ചു. ഒരു വിദ്യാലയം എന്ന നിലയിൽ ഇവ പ്രവർത്തിച്ചു.

മൂന്നുവർഷം കൂടുമ്പോൾ പഞ്ചഗ്രന്ഥങ്ങൾ പൂർണമായി വായിക്കുന്ന വിധത്തിൽ ഒരു ക്രമീക രണം ഉണ്ടായിരുന്നതായി കരുതുന്നു. യേശു സിന ഗോലെത്തി യെശയ്യാ പ്രവചനത്തിൽ (61:12) നിന്നും വായിച്ചു (ലൂക്കോ. 4:16-17). പിസിദിയായിലെ അന്ത്യോ ഖ്യയിൽ എത്തിയ പൗലോസ് തോറയിൽനിന്നും, പ്രവാചക ഗ്രന്ഥങ്ങളിൽ നിന്നും വായിച്ചു (അപ്പോ. 13:15).

കുമ്രാൻ സമൂഹത്തിലും തിരുവെഴുത്തുകൾക്കും അതിന്റെ വായനയ്ക്കും സുപ്രധാനമായ സ്ഥാനം നൽകിയിരുന്നു. വിശുദ്ധ ഗ്രന്ഥത്തിലെ ഒരു വാക്കു പോലും തെറ്റായി ഉച്ചരിക്കാൻ പാടില്ല എന്ന് അവർ നിഷ്കർഷിച്ചു. തെറ്റിക്കുന്നവർക്ക് ശിക്ഷയും നൽകി. കാരണം ഓരോ തെറ്റും വിശ്വാസത്തെ ഹനി ക്കുന്നതാണ് എന്ന് അവർ പഠിപ്പിച്ചു. ജീവിതത്തിൽ വഴിതെറ്റാതിരിക്കുവാൻ ദൈവീക ഉടമ്പടിയിലെ എല്ലാ വാക്കുകളും ആശയങ്ങളും കൃത്യമായി മനസ്സി ലാക്കണം എന്ന് അവർക്ക് നിഷ്കർഷ ഉണ്ടായിരുന്നു. യഹൂദന്മാരുടെ തിരുവചനത്തോടുള്ള ആഭിമുഖ്യം ക്രൈസ്തവ സമൂഹത്തെയും സ്വാധീനിച്ചു. തിരു വെഴുത്തുകൾ ആദരവോടും ശ്രദ്ധയോടും അവർ സൂക്ഷിച്ചു. തിരുവചനം വായിക്കുന്നതിനും ധ്യാനി ക്കുന്നതിനും ശ്രദ്ധിക്കണമെന്ന് പൗലോസ് ശ്ലീഹ ആഹ്വാനം ചെയ്തു (1 തീമോ 4:13). ആദിമ ക്രൈസ്ത വർ ഞായറാഴ്ച വൈകിട്ട് ഭവനങ്ങളിൽ ഒന്നിച്ചുകൂടി സഭായോഗം നടത്തി. യേശുക്രിസ്തുവും അപ്പോ സ്തോലന്മാരും വായിക്കുകയും പ്രബോധിപ്പി ക്കുകയും ചെയ്തത് പഴയനിയമ ഗ്രന്ഥങ്ങളുടെ അടിസ്ഥാനത്തിലാണ്. എ.ഡി. ഒന്നാം നൂറ്റാ ണ്ടിന്റെ അന്ത്യത്തോടെയാണ് പൂർണ്ണമായ വിധത്തിൽ പുതിയനിയമ ഗ്രന്ഥങ്ങൾ ലഭ്യമായതും അംഗീകരി ക്കപ്പെടുന്നതും. 'തിരുവെഴുത്തുകൾ' എന്ന നില യിൽ അപ്പസ്തോലന്മാരുടെ ലേഖനങ്ങളിൽ പരാമർ ശിക്കുന്നത് പഴയനിയമ ഗ്രന്ഥങ്ങളെയാണ്. ഒന്നാം നൂറ്റാണ്ടിന്റെ അന്ത്യത്തോടെയാണ് സുവിശേഷങ്ങൾ പൂർണമായ വിധത്തിൽ ലഭ്യമാകുന്നത്. അതിനാൽ അപ്പോസ്തോലന്മാരുടെ ലേഖനങ്ങൾ സഭയിൽ പ്രചാരം നേടിയ ശേഷമാണ് സുവിശേഷങ്ങളും അപ്പോസ്തോല പ്രവർത്തികളും വായിക്കാൻ തുടങ്ങി യത് എന്ന് നിശ്ചയിക്കാം. യേശുവിന്റെ പ്രബോധന ങ്ങൾ വാചിക പാരമ്പര്യമായി (Oral Tradition) സഭയിൽ ഉണ്ടായിരുന്നു. അപ്പോസ്തോലന്മാരുടെ ലേഖനങ്ങൾ വന്നപ്പോൾ യേശുക്രിസ്തുവിന്റെ പ്രബോധനങ്ങളും ജീവിതവും ഇവയോടു ചേർത്ത് വായിക്കാനും വ്യാഖ്യാനിക്കാനും തുടങ്ങി. അപ്പോൾ യേശുവിന്റെ ജീവിതവും പ്രബോധനങ്ങളും ലിഖിതരൂപത്തിൽ ആവിഷ്കരിക്കുക അനിവാര്യമായി. ഇതാണ് സുവിശേ ഷങ്ങളുടെ രചനക്ക് ഇടയാക്കിയതിൽ ഒരു കാരണം. സുവിശേഷങ്ങൾ ലിഖിതരൂപത്തിൽ ലഭ്യമായപ്പോൾ അവ സഭയിൽ വായിക്കുന്നതിന് തുടക്കമായി.

തിരുവെഴുത്തുകൾ വളരെ ചുരുക്കം പേരുടെ കയ്യിൽ മാത്രമേ ലഭ്യമായിരുന്നുള്ളൂ. അത് പകർത്തി എഴുതുന്നതിനും കൈവശമാക്കുന്നതിനും ഭീമമായ സാമ്പത്തിക ചെലവുണ്ട്. ഈ പശ്ചാത്തലത്തിൽ കൃത്യതയോടെ തിരുവെഴുത്തുകൾ വിശ്വാസസമൂഹ ത്തിന് പകർന്നു നൽകുന്നതിനുള്ള ഏറ്റവും ഉചിത മായ മാർഗ്ഗം സഭായോഗത്തിൽ ഇത് ഉച്ചത്തിൽ

വായിക്കുകയും വ്യാഖ്യാനിക്കുകയും ചെയ്യുക എന്നുള്ളതാണ്.

വിശുദ്ധ ദിവസമായ ഞായറാഴ്ച ക്രിസ്ത്യാനികൾ ഒന്നിച്ചു കൂടുകയും തിരുവെഴുത്തുകൾ വായിക്കുകയും ചെയ്യുന്ന പതിവുണ്ടായിരുന്നു എന്ന് രക്തസാക്ഷിയായ ജസ്റ്റിൻ (Justin Martyr) അദ്ദേഹത്തിന്റെ പ്രധാന ഗ്രന്ഥമായ ഒന്നാം അപ്പോളജിയിൽ (Apology 1) രേഖപ്പെടുത്തുന്നുണ്ട്. 'ഞായറാഴ്ച ദിവസം നഗരങ്ങളിലും ഗ്രാമങ്ങളിലും വസിക്കുന്ന എല്ലാവരും ഒരു സ്ഥലത്ത് ഒന്നിച്ചു കൂടുന്നു. അവർ അപ്പോസ്തോലന്മാരുടെ ഓർമ്മകളും (Memoirs) പ്രവാചകന്മാരുടെ എഴുത്തുകളും സമയം അനുവദിക്കുന്നിടത്തോളം വായിക്കുന്നു. വായന കഴിഞ്ഞശേഷം യോഗാദ്ധ്യക്ഷൻ അവരെ പ്രബോധിപ്പിക്കുകയും നല്ല കാര്യങ്ങൾ പിന്തുടരണം എന്ന് ആവശ്യപ്പെടുകയും ചെയ്യുന്നു'. ഇത് സഭയിൽ ദീർഘകാലമായി ഉണ്ടായിരുന്ന ഒരു പതിവാണ് എന്ന് വ്യക്തമാകുന്നു. എന്നാൽ ഏത് ക്രമത്തിലാണ് വായിച്ചിരുന്നത് എന്ന് രേഖപ്പെടുത്തുന്നില്ല. പ്രവാചക ഗ്രന്ഥങ്ങളിൽ നിന്നും വായിച്ചിരുന്നത്, നസ്രായനായ യേശു വാഗ്ദത്ത മശിഹായാണെന്നും അവനിലൂടെ പഴയ നിയമ പ്രവചനങ്ങൾ പൂർത്തിയായി എന്നും തെളിയിക്കുന്നതിനാണ്.

എല്ലാ ആഴ്ചയിലും ക്രിസ്ത്യാനികൾ വൈകിട്ട് സംഘം ചേർന്നിരുന്നതിനെക്കുറിച്ച് തെർത്തുല്യൻ അപ്പോളജിയിൽ രേഖപ്പെടുത്തുന്നുണ്ട്. 'ഞങ്ങൾ ദൈവീക ഗ്രന്ഥങ്ങൾ വായിക്കുന്നതിന് ഒന്നിച്ചു കൂടുന്നു. അവ ഞങ്ങളുടെ വിശ്വാസത്തിന് തൃപ്തി നൽകുകയും ഞങ്ങളുടെ പ്രതീക്ഷ വർദ്ധിപ്പിക്കുകയും ഞങ്ങളുടെ ഉറപ്പ് സ്ഥിരപ്പെടുത്തുകയും ചെയ്യുന്നു. ഞങ്ങൾ ദൈവീക സന്ദേശത്തെ ഉൾക്കൊണ്ട് ഞങ്ങളുടെ പ്രബോധനം ശക്തിപ്പെടുത്തുന്നു'.

അപ്പോസ്തലന്മാരുടെ ലേഖനങ്ങൾ സഭാസമൂഹത്തിൽ വായിക്കുന്ന പതിവുണ്ടായിരുന്നു. ഉദാഹരണമായി പൗലോസ് ശ്ലീഹായുടെ ലേഖനങ്ങൾ വിവിധ സഭകളിലേക്ക് കൈമാറി (1 തെസ്സ 5:27, കൊലോ 4:16, 2 പത്രോ 3:15-16). ലേഖനങ്ങൾ, സഭ സമ്മേളിക്കുമ്പോൾ അധ്യക്ഷൻ (ബിഷപ്പോ, കശ്ശീശയോ) വായിക്കും. ആ സഭാസമൂഹത്തിന്റെ സാഹചര്യത്തിന് അനുസൃതമായ കാര്യങ്ങളെ സ്വീകരിക്കും. ജെറുസലേമിലെ സഭ നൽകിയ കത്തുമായി പൗലോസും സഹപ്രവർത്തകരും അന്ത്യോഖ്യയിലെത്തി. അവർ ഏൽപ്പിച്ച കത്ത് സഭാസമൂഹത്തിൽ വായിച്ചു. ഇത് അവിടെ കൂടിയിരുന്നു ജനത്തിന് സന്തോഷകരമായി (അപ്പോ. 15:23). ജെറുസലേം സുന്നഹദോസിലെ തീരുമാനങ്ങൾ റോമൻ സാമ്രാജ്യത്തിലെ വിവിധ സഭകളിൽ എത്തിച്ചു എന്നും അവിടെ ഇത് വിശ്വാസ സമൂഹത്തിന് മുമ്പാകെ ഉച്ചത്തിൽ വായിച്ചു എന്നും നമുക്ക് അനുമാനിക്കാം. സമാനമായി ആദിമ സഭയുടെ തീരുമാനങ്ങളും അപ്പോസ്തോലന്മാരുടെ കത്തുകളും സഭാസമൂഹങ്ങളിൽ വായിച്ചിരുന്നു. പൗലോസ് ശ്ലീഹായുടെയും മറ്റ് അപ്പോസ്തോലന്മാരുടെയും ലേഖനങ്ങൾ, പുതിയ നിയമത്തിന്റെ ഭാഗമായി നമുക്ക് ലഭ്യമായത് ഇപ്രകാരം സഭകൾ സൂക്ഷിച്ച് വച്ചതിനാലാണ്.

പൗലോസ് ശ്ലീഹാ കൊരിന്ത്യർക്കെഴുതിയ ഒന്നാമത്തെ ലേഖനം സഭയിൽ വായിക്കണം എന്ന നിർദ്ദേശം റോമിലെ ക്ലിമ്മീസിന്റെ ഒന്നാമത്തെ ലേഖനത്തിൽ നിഷ്കർഷിക്കുന്നുണ്ട്. തെസ്സലോനിക്കയിലെ സഭാസമൂഹത്തിനായി താൻ നൽകിയ കത്ത് എല്ലാവരുടെയും അറിവിലേക്കായി വായിക്കണമെന്ന് പൗലോസ് ശ്ലീഹാ നിർദ്ദേശിക്കുന്നുണ്ട് (1 തെസ്സ 5:27). ചില ലേഖനങ്ങളുടെ തുടക്കത്തിലും അവസാനത്തിലും പൗലോസ്, സഭാസമൂഹത്തിൽ ഉൾപ്പെട്ടിരിക്കുന്ന പല വ്യക്തികളുടെയും പേരുകൾ പരാമർശിക്കുന്നത് കത്തുകൾ സഭാസമൂഹത്തിൽ വായിക്കണം എന്നതിന്റെ തെളിവാണ്. ഫിലമോന് എഴുതിയ സ്വകാര്യ കത്തിലും ഫിലമോന്റെ ഭവനത്തിൽ കൂടുന്ന സഭാസമൂഹത്തിലെ വ്യക്തികളെ അഭിസംബോധന ചെയ്യുന്നത് ശ്രദ്ധിക്കാം. ''ക്രിസ്തുയേശുവിന്റെ ബദ്ധനായ പൗലോസും സഹോദരനായ തിമോത്തിയോസും ഞങ്ങളുടെ പ്രിയനും കൂട്ടുവേലക്കാരനുമായ ഫിലേമോൻ എന്ന നിനക്കും സഹോദരിയായ അപ്പിയയ്ക്കും ഞങ്ങളുടെ സഹഭടനായ അർക്കിപ്പൊസിനും നിന്റെ വീട്ടിലെ സഭയ്ക്കും എഴുതുന്നത്'' (ഫിലേ. 2,3). എല്ലായിടങ്ങളിലും തനിക്ക് ചെന്നെത്താൻ കഴിയുന്നില്ല എങ്കിലും തന്റെ സന്ദേശം മുടക്കം കൂടാതെ പ്രിയപ്പെട്ട വിശ്വാസികൾക്കും സുഹൃത്തുക്കൾക്കും ലഭ്യമാകണം എന്ന ഉദ്ദേശ്യമാണ് ഇതിന് പിന്നിലുള്ളത്. കൊരിന്ത്യർക്കെഴുതിയ രണ്ടാം ലേഖനം അഖായിലുള്ള എല്ലാ വിശ്വാസികൾക്കും ആയിട്ടാണ് എഴുതിയത് എന്ന് ആമുഖത്തിൽ കാണാം. കൊലോസ്യ ലേഖനം ലവദോക്യർക്കും നൽകണമെന്നും അദ്ദേഹം നിർദ്ദേശിക്കുന്നു (കൊലോ 4:16). തിരുവെഴുത്തുകളുടെ വായനയ്ക്കും ധ്യാനത്തിനും അതിന്റെ അടിസ്ഥാനത്തി

ലുള്ള പ്രബോധനത്തിനും പ്രാധാന്യം നൽകണമെന്ന് ഇടയലേഖനങ്ങളിൽ പൗലോസ് ഓർമിപ്പിക്കുന്നു (1 തീമോ 4:13). ഇടയ ലേഖനങ്ങൾ ഓരോ വ്യക്തിയെയും അഭിസംബോധന ചെയ്തിട്ടാണ് ആരംഭിക്കുന്നത് എങ്കിലും അവസാനിപ്പിക്കുമ്പോൾ വിശ്വാസ സമൂഹത്തിന് ദൈവത്തിന്റെ കൃപ പൗലോസ് ആശംസിക്കുന്നു എന്നത് ശ്രദ്ധേയമാണ്.

കാതോലിക ലേഖനങ്ങൾ നിരന്തരം അനേകം സഭകളിൽ ആരാധന മധ്യേ വായിച്ചിരുന്നതായി സഭാചരിത്രകാരനായ യൗസേബിയോസ് രേഖപ്പെടുത്തുന്നു (History of the Church). വെളിപ്പാട് പുസ്തകം ഏഷ്യാ മൈനറിലുള്ള ഏഴ് സഭകളെ അഭിസംബോധന ചെയ്തതാണ് എഴുതുന്നത്. ഇത് സഭാസമൂഹത്തിൽ കർതൃദിവസമായ ഞായറാഴ്ച വായിക്കണമെന്ന് നിഷ്കർഷിച്ചു (വെളിപ്പാട് 1:34, 22:18). ആദിമ സഭയിലെ ഗ്രന്ഥങ്ങളെ സംബന്ധിച്ച് ധാരണ നൽകുന്ന മുറത്തോറിയൻ കാനോനിൽ (Muratorian) "സഭാസമൂഹത്തിൽ വായിക്കുന്നതിനുള്ള അംഗീകൃത ഗ്രന്ഥങ്ങൾ' എന്ന നിലയിലാണ് പേരുകൾ പരാമർശിക്കുന്നത്. രക്തസാക്ഷികളുടെ ജീവചരിത്രങ്ങളും (matryrdoms) വായിക്കുന്ന പതിവ് സഭയിൽ സാവധാനം ഉണ്ടായി.

എന്നാൽ യഹൂദന്മാരുടെ സിനഗോഗ് ആരാധനയുടെ ഭാഗമായി തിരുവെഴുത്തുകൾ വായിച്ചതും ക്രിസ്ത്യാനികൾ ആരാധനയുടെ ഭാഗമായി തിരുവെഴുത്തുകൾ വായിച്ചതും തമ്മിൽ സുപ്രധാനമായ ഒരു വ്യത്യാസമുണ്ട്. ക്രിസ്ത്യാനികൾ ഒന്നിച്ചുകൂടി ദൈവത്തെ ആരാധിക്കുകയും വായിക്കുകയും ചെയ്യുന്നതിനോടൊപ്പം അവർ വിശുദ്ധ കുർബാനയും അർപ്പിച്ചു. രക്ഷാകര മർമ്മം ഉൾക്കൊള്ളുന്ന തിരുവെഴുത്തുകൾ ആദരവോടും സൂക്ഷ്മമായും കൈകാര്യം ചെയ്യുന്നതിന് ആദിമ സഭ താൽപര്യം കാണിച്ചു. വ്യക്തികളെയും സഭയെയും സമൂഹത്തെയും നിർണായകമായി സ്വാധീനിക്കുന്ന തിരുവെഴുത്തുകൾ ആദരവോടെ അവർ കണ്ടു. തിരുവെഴുത്തുകളോട് ആദിമ സഭ കാണിച്ച ആദരവ് ക്രിസ്തീയ സഭ തുടർന്നു. ✪

# ചിന്താശകലങ്ങൾ

രാജ ഗുരുവിന്റെ പിറന്നാളിന്, രാജാവ് അദ്ദേഹത്തിനു സമ്മാനമായി നൽകിയത്, രത്നങ്ങൾ പതിച്ച മനോഹരമായ ഒരു കത്രിക ആയിരുന്നു. സമ്മാന പൊതി തുറന്നു നോക്കി ഗുരു പറഞ്ഞു: 'ഇത്തരം ഒരു സമ്മാനമല്ല ഞാൻ പ്രതീക്ഷിച്ചത്. ഇതിലും നല്ലത്, ചെറിയ ഒരു സൂചി തരുന്നത് ആയിരുന്നു'. രാജാവ്, കത്രികയുടെ സവിശേഷതകൾ വർണിക്കാൻ തുടങ്ങി. ഗുരു പറഞ്ഞു: 'മുറിച്ചു മാറ്റാൻ ഉപകരിക്കുന്നവയേക്കാൾ, തുന്നിച്ചേർക്കാൻ ഉപകരിക്കുന്നവയാണ്, എനിക്ക് ഇഷ്ടം'.

മനസ്സിനേൽക്കുന്ന മുറിവുകൾക്ക് ആഴവും വേദനയും ഏറും. എത്ര വേഗത്തിൽ ഉണങ്ങിയാലും, അവ ഉണ്ടായ നിമിഷവും ഉണ്ടാക്കിയ ആഘാതവും അത്ര വേഗം ആരും മറക്കുക ഇല്ല. ആരുടേയും വേദനിപ്പിക്കുന്ന ഓർമ്മകളിൽ സ്ഥാനം പിടിക്കാതിരിക്കുക എന്നതു തന്നെ, ഒരാളുടെ ജീവിതത്തിന്റെ ശ്രേഷ്ഠത വർദ്ധിപ്പിക്കും? സന്തോഷിപ്പിക്കാനും, സ്വാന്തനമേകാനും എല്ലാവർക്കും ആയി എന്നു വരില്ല. പക്ഷെ, മുറിപ്പെടുത്താതെ ഇരിക്കാൻ, എല്ലാവർക്കും കഴിയും?

അപരന്റെ ഇഷ്ടങ്ങളെ ഇല്ലാതാക്കുന്നവരും, അനിഷ്ടങ്ങൾ അവരുടെമേൽ അടിച്ച് ഏല്പിക്കുന്നവരും, വേദനകളുടെ നിർമ്മാതാക്കൾ ആണ്? മറ്റുള്ളവരുടെ വ്യക്തി ജീവിതത്തിലുള്ള നമ്മുടെ ഇടപെടൽ, അവരുടെ തുടർപ്രയാണൾക്ക് വിഘാതം ആകുന്നെങ്കിൽ, നമ്മുടെ കയ്യിലുള്ളതു കത്രികയാണ്; ജീവിതം കഷണങ്ങളായി മുറിക്കുന്ന കത്രിക! വെട്ടിമുറിക്കാനും, വെട്ടിമാറ്റാനും അതിനു കഴിയും? പക്ഷെ, തുന്നിച്ചേർക്കണം എങ്കിലും, കൂട്ടിയോജിപ്പിക്കണം എങ്കിലും, സൂചി ഉണ്ടെങ്കിലേ കഴിയൂ?

സൂചിയുടെ യാത്ര തനിച്ചല്ല; നൂലിന്റെ അകമ്പടിയുണ്ടാകും അതിന്? കടന്നു പോകുന്ന വഴികളിൽ എല്ലാം, സൗഖ്യത്തിന്റെ സാദ്ധ്യതകൾ പകർന്നാണ്, ഒരോ സൂചിയും സഞ്ചരിക്കുക? വേർപെട്ടുപോയവ എല്ലാം, വീണ്ടും ഒരുമിക്കണമെങ്കിൽ, കൂട്ടിച്ചേർക്കാൻ, ആരെങ്കിലും ഉണ്ടാകണം?

മുറിവുകൾ ഉണ്ടാക്കാൻ ആർക്കും ആകും? ഒരു പരിശീലനവും വേണമെന്നില്ല. എന്നാൽ, മുറിവ് ഉണക്കാൻ പ്രയത്നവും പരിശീലനവും ആവശ്യമാണ്? മുറിവ് ഉണ്ടാക്കുന്നവരായല്ല, മുറിവ് ഉണക്കുന്നവർ ആയിരിക്കാൻ നമുക്ക് ആകട്ടെ?

**എ.വി. ഇട്ടി, മാവേലിക്കര**

ഫാ. വർഗ്ഗീസ് കളീയ്ക്കൽ



# യാത്രാവിവരണം
# "രക്ഷകൻ നടന്ന വഴിത്താരയിലൂടെ"

ക്രിസ്തുവർഷം 1895 കുംഭമാസം 18-ാം തീയതി വിശുദ്ധ നാട്ടിലേക്ക് യാത്രതിരിച്ച പരിശുദ്ധ പരുമല തിരുമേനിയാണ് ''ഊർശ്ലേം യാത്രാവിവരണം'' എന്ന ലക്ഷണമൊത്ത ഒരു യാത്രാരേഖ മലയാള ഭാഷയ്ക്ക് സമ്മാനിച്ചത്. അതിനോട് കിടപിടിക്കത്തക്ക ഒരു യാത്രാവിവരണവും പിന്നീട് ഉണ്ടായിട്ടില്ല. ആ പുസ്തകത്താളുകളുടെ ആദ്യാക്ഷരങ്ങൾ ഇങ്ങനെയാണ്. വിശുദ്ധ വേദപുസ്തകത്തിൽ അടങ്ങിയിരിക്കുന്ന പ്രധാന ചരിത്ര സംഭവങ്ങൾ നടന്ന സ്ഥലവും ദാവീദ് മുതലായ മഹാരാജാക്കന്മാരുടെ രാജധാനിയും ലോകരക്ഷകനായ യേശുമിശിഹായുടെ കാൽ പാദങ്ങളാലും ലോകത്തിൽ പാപത്തെ നീക്കിക്കളയുന്ന ദിവ്യകുഞ്ഞാടിൻ ജീവബലിയാലും ശുദ്ധീകരിക്കപ്പെട്ടതുമായ ഊർശ്ലേം പട്ടണവും അതിൽ സ്ഥാപിച്ചിട്ടുള്ള വിലേയറിയ മാണിക്യങ്ങളാകുന്ന കർത്താവിന്റെ കബർ മുതലായ പരിശുദ്ധ സ്ഥലങ്ങളും സന്ദർശിച്ച് അനുഗ്രഹങ്ങൾ പ്രാപിക്കണമെന്ന് വളരെക്കാലമായി നമ്മിൽ ആഗ്രഹം ജനിച്ചിരുന്നു. ഇത് വായിച്ച നാൾ മുതൽ ഊർശ്ലേം സന്ദർശിക്കുവാൻ എനിക്കും വലിയ ആഗ്രഹം ജനിച്ചു.

ആ പുണ്യ നഗരത്തിലേക്ക് ഞാൻ ആദ്യമായി പോയത് 2011 മെയ് മാസത്തിലാണ്. പിന്നീടുള്ള വർഷങ്ങളിൽ കോവിഡ് ബാധിതമായ രണ്ടു വർഷങ്ങൾ ഒഴിച്ച് ഒരു വർഷത്തിൽ ശരാശരി രണ്ടുപ്രാവശ്യം വീതം അൻപതു പേരടങ്ങുന്ന ഓരോ ഗ്രൂപ്പിനെ നയിച്ച് കൊണ്ട് പുണ്യയാത്ര ചെയ്‌വാൻ ദൈവം സഹായിച്ചു. 2023 ൽ നാലുയാത്രകൾ നയിച്ചു. ഈ ഒക്ടോബറിൽ രണ്ടു പ്രാവശ്യം അൻപതുപേരുടെ ഗ്രൂപ്പുമായി വിശുദ്ധ നാടുകൾ സന്ദർശിച്ചു. ഓരോ പ്രാവശ്യം പോകുമ്പോഴും നമുക്കുണ്ടാകുന്ന ആത്മീയ അനുഭവം അവാച്യമാണ്. അത് ഒരു ദൈവനിയോഗമായി ഞാൻ തിരിച്ചറിയുന്നു.

ഊർശ്ലേം അഥവാ യരുശലേം എന്നാൽ സമാധാനത്തിന്റെ പട്ടണം എന്നാണർത്ഥം. എന്നാൽ ലോക ചരിത്രത്തിൽ ആ ഒരു തുണ്ടു ഭൂമിക്കുവേണ്ടി ഉണ്ടായ യുദ്ധങ്ങൾ നിരവധിയാണ്. ഒട്ടേറെപ്പേർ കൊല്ലപ്പെട്ടു. ഒട്ടേറെപ്പേർ പാലായനം ചെയ്തു. ആ നഗരം കാലാകാലങ്ങളിൽ പല ഭരണത്തിൻ കീഴിൽ മാറിമറഞ്ഞു. മൂന്നു പ്രധാന ഏകദൈവ വിശ്വാസ മതങ്ങളുടെ ആത്മീയവും വൈകാരികവുമായ കേന്ദ്രമാണ് ജറുശലേം.

തങ്ങളുടെ പിതാക്കന്മാരോട് ദൈവം വാഗ്ദത്തം നൽകിയതും ഹോമയാഗവും പാപയാഗവും അർപ്പിക്കപ്പെട്ടതുമായ യരുശലേം ദൈവാലയം നിലനിന്നതുമായ സ്ഥലമാകയാൽ ക്രിസ്ത്യാനികൾക്ക് അത് വിശുദ്ധ ഭൂമിയാണ്. അബ്രഹാം യിശ്മായേലിനെ ബലി നൽകിയ സ്ഥലത്ത് പണിയപ്പെട്ടത് എന്ന് കരുതുന്ന അൽഅക്സാ മോസ്ക്, മക്ക കഴിഞ്ഞാൽ ഇസ്ലാം മതസ്ഥരുടെ പുണ്യസ്ഥമാണ്. ഇതിന്റെ അവകാശത്തെച്ചൊല്ലിയാണ് നൂറ്റാണ്ടുകൾ നീണ്ട യുദ്ധങ്ങൾ നടന്നിട്ടുള്ളത്.

രണ്ടായിരത്തോളം വർഷങ്ങൾ രാജ്യവും രാജത്വവും നഷ്ടപ്പെട്ട് അലഞ്ഞ ഒരു ജനതയാണ് ജൂതർ. അബ്രഹാമിന്റെ കൊച്ചുമകൻ യഹൂദയുടെ നാമധേയത്തിൽ ജൂതനെന്നും യബ്ബോക് കടവിനരികെ നീ

എന്നെ അനുഗ്രഹിച്ചല്ലാതെ ഞാൻ നിന്നെ വിടുകയില്ല എന്നു പറഞ്ഞ് ദൈവദൂതനുമായി മൽപിടിത്തം നടത്തി യിസ്രായേൽ എന്നു പേരുനേടിയതിനാൽ ആ ദേശം ഇസ്രായേൽ എന്നും അറിയപ്പെടുന്നു. 1948 ൽ ജൂതർക്ക് തങ്ങളുടെ വാഗ്ദത്ത നാടിന്റെ അവകാശം ലഭിച്ചു. അങ്ങനെ യിസ്രായേൽ എന്ന രാജ്യം പിറന്നു. കേവലം 10 മില്യൺ ജനസംഖ്യയും കേരളത്തിന്റെ മൂന്നിൽ രണ്ടു മാത്രം വലിപ്പവുമുള്ള കൊച്ചുരാജ്യം ഇന്നും ശത്രുക്കളുടെ നടുവിലാണ്. ആ ചെറുരാജ്യത്തെ ഭൂമിയിൽ നിന്ന് ഇല്ലാതാക്കാൻ ശത്രുക്കൾ സർവ്വ സന്നാഹങ്ങളുമായി ആക്രമിച്ചപ്പോഴും യിസ്രായേൽ കൂടുതൽ കൂടുതൽ ശക്തി ആർജ്ജിക്കുകയായിരുന്നു. ദൈവത്തിന്റെ സ്വന്തജനം എന്ന് യഹൂദന്റെ അവകാശവാദത്തെ ശരിവക്കുന്നതാണ് തങ്ങൾക്കുണ്ടായ വിജയങ്ങൾ. ഇന്നും ലോകത്തെ ഏറ്റവും വിലമതിക്കുന്ന നോബേൽ സമ്മാന ജേതാക്കളിൽ ഇരുപത് ശതമാനം പേരും ഈ ചെറുരാജ്യത്തിൽ നിന്നുള്ള വരാണെന്ന് പറയുമ്പോൾ ജൂതന്റെ തലച്ചോറിനെ നാം മാനിച്ചേ പറ്റൂ.

പരിശുദ്ധ പരുമല തിരുമേനി തന്റെ യാത്രാവിവരണം അവസാനിപ്പിക്കുന്നത് ഇപ്രകാരമാണ്. ''കടശി ഈ പരദേശ യാത്രകൊണ്ട് ആത്മീയമായി നമുക്ക് ഉണ്ടായിട്ടുള്ള ചില ഗുണങ്ങളെക്കൂടി പറയുന്നു.



കണ്ണിന് ചെവിയേക്കാൾ അധികം ഗ്രഹണ ശക്തിയുണ്ടെന്നുള്ളത് സർവ്വസമ്മതമാകുന്നു. കേട്ട് വിശ്വസിക്കുന്നതിനേക്കാൾ കണ്ടു വിശ്വസിക്കുന്നതിൽ അധികം ഉറപ്പുണ്ടല്ലോ. നമ്മുടെ രക്ഷകന്റെ കഷ്ടാനുഭവങ്ങളേയും ഉപദേശങ്ങളെയും മരണത്തെയും മറ്റും കുറിച്ച് വേദപുസ്തകത്തിൽ നിന്നു നമുക്ക് ലഭിച്ചിരിക്കുന്ന അറിവുകൾ. ആ സംഭവങ്ങൾ നടന്ന സ്ഥലങ്ങളെയും അവിടെ ഇപ്പോഴും നിലനിൽക്കുന്ന അടയാളങ്ങളെയും കാണുമ്പോൾ എത്ര മനസ്സിൽ ഉറയ്ക്കുമെന്നും എത്ര തീഷ്ണത ഉണ്ടാകുമെന്നും അനുഭവിച്ചെങ്കിലെ അറിയൂ. പിതാവിനെ വന്ദിക്കുന്നത് ഈ മലയിലുമല്ല ഊർശ്ലേമിലുമല്ല. ആത്മാവിലും സത്യത്തിലും ആരാധിക്കണമെന്ന് നമ്മുടെ കർത്താവ് ശമറിയാക്കാരത്തി സ്ത്രീയോട് കൽപ്പിച്ചതുപോലെ ക്രിസ്ത്യാനികൾക്ക് ദൈവത്തെ എവിടെയും ആരാധിക്കാവുന്നതാണ്. എന്നാലും നാം അല്പവിശ്വാസികളും പാപികളും ആകുന്നതിനാൽ ചെവികൊണ്ട് ഗ്രഹിക്കാവുന്നതിൽ അധികം കണ്ണുകൊണ്ട് ഗ്രഹിക്കുമ്പോൾ ഉണ്ടാകുന്ന വിശ്വാസസ്ഥിരതയും മനസ്സിന്റെ ഭക്തിയും ഊർശ്ലേം യാത്രയിൽ നിന്ന് ഉത്ഭവിക്കുന്നുണ്ടെന്ന് നാം രുചിച്ചറിഞ്ഞിരിക്കുന്നു. കർത്താവിന്റെ വിശുദ്ധ കബറിൻ മുമ്പാകെ ഞങ്ങൾ മുട്ടുകുത്തി പ്രാർത്ഥിച്ചപ്പോൾ ഞങ്ങൾ ഓരോരുത്തരിലും ഉണ്ടായ മനസിളക്കവും പാപവിചാരവും അനുതാപവും ഭക്തിയും ഞങ്ങളുടെ ആയുസ്സിൽ ഒരിക്കലും ഉണ്ടായിട്ടില്ലാത്ത തീഷ്ണതയിൽ ആയിരുന്നു. ഹാ! അപ്പോൾ ഞങ്ങളുടെ മനസ്സ് ദൈവത്തോട് ഒട്ടിച്ചേർന്നതുപോലെ തോന്നി. കർത്താവിന്റെ കുരിശുമരണവും കഷ്ടാനുഭവവും തന്റെ പരമ വേദനകളും ഞങ്ങൾ കണ്ണുകൊണ്ട് കണ്ടതുപോലെ തോന്നി. ഞങ്ങളുടെ ഹൃദയം ഉരുകി. തന്നോടുള്ള പ്രാർത്ഥനയും ധ്യാനവും നിർത്തി എഴുന്നേൽക്കുവാൻ ഞങ്ങൾക്ക് മനസ്സില്ലാതായി. കബറിൻ മുന്നിൽ തന്നെ രാവുപകൽ കിടന്നു പ്രാർത്ഥിച്ചാലോ എന്ന് ഞങ്ങൾക്ക് തോന്നി. ഹാ! അയ്യായിരമല്ല അമ്പതിനായിരം രൂപ ചെലവു ചെയ്താലും ഈ തീഷ്ണതയേറിയതും ഈ സ്ഥിരമുള്ളതുമായ ഒരു വിശ്വാസവും അനുതാപവും പാപബോധവും പ്രാപിക്കാമോ എന്ന് സംശയമാണ്. നമ്മുടെ ജനങ്ങളിൽ കഴിയുന്നവർ എല്ലാം ഈ വിശുദ്ധ സ്ഥലങ്ങളെ സന്ദർശിക്കുന്നതായാൽ നന്നായിരിക്കുമെന്ന് നാം അഭിപ്രായപ്പെടുകയും ഗുണദോഷിക്കുകയും ചെയ്യുന്നു.

തുടരും.....

ഫാ. പി.വി. ജോൺ ചെങ്ങന്നൂർ 



സാരോപദേശകഥകൾ

# ദിവ്യ നക്ഷത്രം

ജോണിക്കുട്ടി രാവിലെ ഭാര്യ ഉണ്ടാക്കി കൊടുത്ത ഒരു ചായയും രണ്ടു കഷണം കപ്പ പുഴുങ്ങിയതും കഴിച്ചു ഒരു ജോലിതേടി ഇറങ്ങി.

കഴിഞ്ഞ അഞ്ചു ദിവസം പനി പിടിച്ചു വീട്ടിൽ കഴിഞ്ഞതിനാൽ ജോലിക്കു പോകാൻ കഴിഞ്ഞില്ല. കൊറോണ ആണോ എന്നു ഭയന്നു പോയി. ദൈവം കരുണ ചെയ്തു. ഇപ്പോൾ പരക്കെ കാണുന്ന വൈറൽപനിയായിരുന്നു. ദൈവത്തിന്റെ വലിയ കൃപയും കരുണയും, ഭാര്യക്കും മകനും പനി ബാധിച്ചില്ല. ഇപ്പോഴും അതിന്റെ ക്ഷീണം മാറിയിട്ടില്ലെങ്കിലും പോകാതിരിക്കാൻ കഴിയുകയില്ല.

രണ്ടു ദിവസം കഴിഞ്ഞാൽ ക്രിസ്തുമസ്സാണു. കഴിഞ്ഞ രണ്ടു വർഷങ്ങളിലും കോവിഡെന്ന മഹാമാരി ക്രിസ്തുമസ്സിന്റെ ആഘോഷങ്ങളും സന്തോഷങ്ങളും തല്ലിക്കെടുത്തിയതിനാൽ അങ്ങുമിങ്ങും ചില ക്രിസ്തുമസ് വിളക്കുകൾ തൂക്കിയതല്ലാതെ ആഘോഷങ്ങളൊന്നും ഇല്ലായിരുന്നു. ഇപ്പോൾ അതിനു അല്പം ആശ്വാസം ലഭിച്ചതിനാൽ ജനമെല്ലാം ആഘോഷത്തിമിർപ്പിലാണു. ഡിസംബർ ആദ്യം തന്നെ വീടുകളും വ്യാപാരസ്ഥാപനങ്ങളുമെല്ലാം ക്രിസ്തുമസ് വിളക്കുകളാലും കണ്ണഞ്ചിപ്പിക്കുന്ന വൈദ്യുതി വിളക്കുകളാലും അലങ്കരിച്ചു കഴിഞ്ഞു. പുതിയ ക്ലബ്ബുകൾ രൂപം കൊണ്ടു. അവർ അലങ്കരിച്ച വാഹനങ്ങളിൽ കൊട്ടും ആർപ്പുവിളികളുമായി വീടുകൾ തോറും കയറിയിറങ്ങി പിരിവു ആരംഭിച്ചു. പള്ളിയിൽ നിന്നും യുവജനപ്രസ്ഥാനവും സണ്ടേസ്കൂളുമെല്ലാം അതുപോലെ ക്രിസ്തുമസ് സന്ദേശവുമായി വീടുകൾ സന്ദർശിച്ചു തുടങ്ങി.

ജോണിക്കുട്ടി ഓർത്തു. തന്റെ വീടു മാത്രം ഈ ആഘോഷങ്ങളിൽ ഒന്നും പങ്കു ചേരാൻ കഴിയാതെ മണ്ണെണ്ണ വിളക്കിന്റെ അരണ്ട വെളിച്ചത്തിൽ കഴിയുന്നു. സ്റ്റാർ വിളക്കുകൾ കത്തിച്ചും മിന്നിത്തിളങ്ങുന്ന വൈദ്യുതി വിളക്കുകളാൽ വീടു പ്രഭാപൂരിതമാക്കിയും ഇതിൽ പങ്കുചേരാൻ തന്റെ സാമ്പത്തിക സ്ഥിതി അനുവദിക്കുകയില്ലെങ്കിലും കഴിവനുസരിച്ചു എന്തെങ്കിലും ചെയ്യണമെന്നു മനസ്സിൽ കരുതിയിരിക്കുമ്പോഴാണു തന്റെ പത്തു വയസ്സുള്ള ഏകമകൻ വന്നു അപ്പാ നമുക്കും ഒരു സ്സാർ വാങ്ങിക്കണമെന്നു ആവശ്യപ്പെട്ടതു.

അവന്റെ ആവശ്യം കേട്ടു മനസ്സു വല്ലാതെ പിടഞ്ഞു. അവന്റെ ആവശ്യം നിരസിക്കാനും സമ്മതിക്കാനും കഴിയാതെയും അവനോടു എന്തു പറയണമെന്നു അറിയാതെയും ചിന്താഭാരത്തോടെ മനസ്സു ദൈവത്തിങ്കലേക്കു ഉയർത്തി. ദൈവം എന്റെ മനസ്സിൽ ഒരു മറുപടി നൽകി. ഞാൻ മകനെ ചേർത്തു നിറുത്തി നെറുകയിൽ ഒരു ചുംബനം കൊടുത്തിട്ടു പറഞ്ഞു. 'മോനേ, നമുക്കു കരണ്ടില്ലാത്തതിനാൽ അതുപോലെയുള്ള വിളക്കുകൾ ഇവിടെ തൂക്കുവാൻ കഴിയില്ല എന്നു മോനു അറിയാമല്ലോ. അപ്പൻ മറ്റൊരു കാര്യം മോനു ചെയ്തു തരാം. ക്രിസ്തു മസ്സിനു രണ്ടു ദിവസം

മുമ്പു കുറെ പൂത്തിരിയും കുടച്ചക്രവുമൊക്കെ വാങ്ങിത്തരാം'.

അതു അവനു സന്തോഷമായി. അവൻ പറഞ്ഞു. 'അതു മതി അപ്പാ'.

അവനോടു പറഞ്ഞ വാക്കു പാലിക്കാനാണു ക്ഷീണമുണ്ടെങ്കിലും ദൈവത്തിൽ ആശ്രയിച്ചു ഇറങ്ങിയതു.

പെട്ടെന്നു മനസ്സു തന്റെ ബാല്യകൗമാരകാലങ്ങളിലേക്കു തിരിഞ്ഞു. അപ്പനുണ്ടായിരുന്ന കാലം. അന്നു ഞങ്ങളുടെ നാട്ടിൽ വൈദ്യുതി എത്തിയിരുന്നില്ല. അതിനാൽ ഇന്നത്തെപ്പോലെ വൈദ്യുതി വിളക്കുകൾ ഒന്നും ക്രിസ്തുമസ്സിനു എങ്ങും ഇല്ലായിരുന്നു. പകരം ഈറമുള കീറിയെടുത്തു അതു കൂട്ടിക്കെട്ടി സ്റ്റാർ ആകൃതിയിൽ നിർമ്മിച്ചു അതിന്മേൽ വർണ്ണക്കടലാസ്സുകൾ ഒട്ടിച്ചു അതിനുള്ളിൽ മെഴുകുതിരി കത്തിച്ചു വച്ചാണു ഉപയോഗിച്ചിരുന്നതു. എന്റെ അപ്പൻ അതു ഉണ്ടാക്കുന്നതിൽ സമർത്ഥനായിരുന്നു. അതിനാൽ നാട്ടുകാർക്കെല്ലാം അപ്പനാണു ക്രിസ്തുമസ് വിളക്കുകൾ ഉണ്ടാക്കി കൊടുത്തിരുന്നതു. ഇന്നത്തെ പോലെ സാമ്പത്തിക ഭദ്രതയൊന്നും ഇല്ലാതിരുന്നതിനാൽ അന്നു എല്ലാവരും ഏകോദരസഹോദരങ്ങളെ പോലെ പരസ്പരം സ്നേഹിച്ചും സഹായിച്ചും സഹകരിച്ചുമായിരുന്നു ജീവിച്ചിരുന്നതു. ഉച്ചനീചത്വമോ ജാതിമത ഭേദമോ ആരേയും ബാധിച്ചിരുന്നുമില്ല. ഇന്നാകട്ടെ സാമ്പത്തികമായി ഉയർന്നപ്പോൾ ആർക്കും ആരുടെയും സഹായം വേണ്ടാ. ആരേയും സഹായിക്കുകയുമില്ല. അഥവാ സഹായിച്ചാൽ തന്നെ പത്തു പേർ അറിയും വിധത്തിൽ മാത്രമേ സഹായിക്കൂ. പേരുംപെരുമയും കിട്ടണം. നിങ്ങൾക്കു പ്രതിഫലം കിട്ടിപ്പോയി എന്ന കർത്താവിന്റെ വാക്കുകൾ ഓർത്തു. ഇന്നിതാ എല്ലാവരും സ്വയംപര്യാപ്തത നേടിയതിനാൽ അവരവരിലേക്കു തന്നെ ഒതുങ്ങിയിരിക്കുന്നു.

പഴയകാല ചിന്തകളിൽ മുഴുകി നടന്നതിനാൽ ദൂരം പിന്നട്ടതു അറിഞ്ഞില്ല. താൻ സ്ഥിരമായി ജോലിക്കു പൊയ്ക്കൊണ്ടിരുന്ന വീടുകളുടെ സമീപമെത്തി. ആദ്യം കണ്ട വീട്ടൽ കയറി. താൻ ജോലിക്കു വന്നതാണെന്നു അവരെ അറിയിച്ചു. അവരുടെ പ്രതികരണം ശുഭകരമായിരുന്നില്ല. അവർ പറഞ്ഞു. 'അയ്യോ, ജോണിക്കു പനിയാണെന്നു അറിയിച്ചതിനാൽ ഞങ്ങൾ വേറെ ഒരാളെ വിളിച്ചു നിറുത്തി. ഇനിയും ആവശ്യമുള്ളപ്പോൾ ജോണിയെ അറിയിക്കാം. അവിടെനിന്നും ഇറങ്ങി താൻ സ്ഥിരമായി പൊയ്ക്കൊണ്ടിരുന്ന നാലഞ്ചു വീടുകളിലും കയറി. അവരുടെ എല്ലാം മറുപടി അതു തന്നെയായിരുന്നു. ഒരുപക്ഷെ തനിക്കു പനിയായിരുന്നു എന്നതു അവരിൽ ഭയമുളവാക്കിയതാകാം കാരണം.

ഇനിയും എന്തു ചെയ്യും. തിരികെ ചെല്ലുമ്പോൾ മോനെ എന്തു പറഞ്ഞു സമാധാനിപ്പിക്കും. മനസ്സു വല്ലാതെ പിടഞ്ഞു. മനമുരുകി ദൈവത്തോടു പ്രാർത്ഥിച്ചു. ദൈവമേ ഒരു വഴി തുറന്നു തരേണമേ.

അതാ എതിരെ ജോണിക്കുട്ടിയുടെ ഒരു സ്നേഹിതൻ രാമൻനായർ നടന്നു വന്നു ചോദിച്ചു ' എന്തു പറ്റി? ജോണിക്കുട്ടിക്കു പണിയൊന്നും കിട്ടിയില്ലേ? പനിയൊക്കെ മാറിയോ?'

ജോണിക്കുട്ടി നടന്ന സംഭവങ്ങളെല്ലാം പറഞ്ഞു.

അപ്പോൾ രാമൻനായർ പറഞ്ഞു. ഒരു കാര്യം ചെയ്യാം. ഞാൻ പണിക്കു പൊയ്ക്കൊണ്ടിരുന്നു ഒരു വീടുണ്ടു. അവർ പലതവണ വിളിച്ചിട്ടും പോകാൻ സാധിച്ചില്ല. നിങ്ങളുടെ കൂട്ടരാണു. നല്ല മനുഷ്യരുമാണു. നമുക്കു അവിടെ വരെ പോയി നോക്കാം. ഞാൻ മറ്റൊരിടത്തു പണിക്കു പോകാൻ ഇറങ്ങിയതാണു. അല്പം താമസിച്ചാലും സാരമില്ല.

ഞങ്ങൾ അവിടെ ചെന്നു. അവിടെ ഭാര്യയും ഭർത്താവും മാത്രമേയുള്ളൂ. ഭർത്താവു കോളേജു പ്രൊഫസറും ഭാര്യ ഹൈസ്കൂൾ ഹെഡ്മിസ്ട്രസും ആയിരുന്നു. ഇപ്പോൾ റിട്ടയർ ചെയ്തു. സ്വസ്ഥമായി കഴിയുന്നു. രണ്ടു മക്കളുണ്ടു. അവർ കുടുബസഹിതം യൂക്കെയിലാണു. ഇവർ ഒന്നുരണ്ടു തവണ അവിടെ പോയിട്ടുണ്ടു. അവിടെ അവരോടൊപ്പം താമസിക്കുവാൻ നിർബ്ബന്ധിച്ചു എങ്കിലും അവർ നാടിനെ സ്നേഹിക്കുന്നതിനാൽ അതിനു തയ്യാറായില്ല. അവർ സന്തോഷത്തോടെ ജോണിക്കുട്ടിയെ പണിക്കു നുറുത്തി.

വീടിന്റെ പരിസരമെല്ലാം വൃത്തിയാക്കണം. പല ദിവസങ്ങളായി ഒന്നും ചെയ്യാതെ കിടന്നതിനാൽ അവിടം കാടുപിടിച്ചതുപോലെ ആയിരുന്നു കിടന്നിരുന്നതു.

അല്പം താമസിച്ചതിനാൽ ജോണി ആത്മാർത്ഥമായി പണിതു. അവർ ഉച്ചയ്ക്കു ഭക്ഷണവും കൊടുത്തു. ഇറച്ചിയും മീനും ഇല്ലായിരുന്നു. മോരുണ്ടായിരുന്നു. അവർ അല്പം ക്ഷമാപണ സ്വരത്തിൽ പറഞ്ഞു. നോമ്പായതിനാൽ ഞങ്ങൾ ഇറച്ചിയും മീനുമൊന്നും കഴിക്കത്തില്ല.'

ജോണി പറഞ്ഞു. അതു നന്നായി. ഞാനും ഒരു ഓർത്തഡോക്സുകാരനാണു. ഞങ്ങളും ഇതൊന്നും നോമ്പിൽ കഴിക്കാറില്ല.'

അവർ പേരും വീടുമൊക്കെ ചോദിച്ചു. ഞാൻ

എല്ലാകാര്യവും അവരോടു പറഞ്ഞു.

സന്ധ്യ ആകാറായി. ഇനിയും അല്പംകൂടി തീരാനുണ്ടു. വീട്ടുടമ വന്നു പറഞ്ഞു. ജോണിക്കുട്ടി, സന്ധ്യയാകുന്നു. ഇരുട്ടുന്നതിനു മുമ്പെ വീട്ടിൽ എത്തേണ്ടേ?'

ജോണിക്കുട്ടി അത്ഭുതപ്പെട്ടു. ഇതുവരെ ഇങ്ങനെ ആരും പറഞ്ഞിട്ടില്ല. സന്ധ്യ ആകുമ്പോൾ പണി നിറുത്താൻ തുടങ്ങിയാൽ അവർ സമ്മതിക്കില്ല. എന്തെങ്കിലും പണി ചൂണ്ടിക്കാട്ടി ഇതുകൂടെ ചെയ്തിട്ടു പോയാൽ മതി എന്നു പറയുന്നവരാണു എല്ലാവരും. ഇവർ എന്തു നല്ല മനുഷ്യർ!

സാരമില്ല. അല്പംകൂടി അല്ലേയുള്ളു അതുകൂടി തീർത്തിട്ടു ഞാൻ പൊയ്ക്കൊള്ളാം.' ജോണി പറഞ്ഞു.

പണിയെല്ലാം കഴിഞ്ഞു കൈയ്യും കാലും കഴുകി ചെന്നപ്പോൾ അവർ ചോദിച്ചു 'എന്തു വേണം ജോണി?'

'ഞാൻ താമസിച്ചല്ലേ വന്നതു. മനസ്സുപോലെ എന്തെങ്കിലും തന്നാൽ മതി.'

അയാൾ അകത്തു പോയി വന്നിട്ടു പറഞ്ഞു. 'ജോണിക്കുട്ടി താമസിച്ചാണു വന്നതെങ്കിലും ഒരാൾ ഒരു ദിവസം കൊണ്ടു ചെയ്യുന്നതിൽ കൂടുതൽ പണി ചെയ്തു. അതിനാൽ കുറയ്ക്കുന്നില്ല. ഇതാ ഒരു ദിവസത്തെ കൂലിയുണ്ടു '

ജോണി അതു വാങ്ങി പോക്കറ്റിൽ ഇട്ടു.

എണ്ണിനോക്കൂ ജോണീ. അദ്ദേഹം പറഞ്ഞു.

'എനിക്കു വിശ്വാസമാണു. കുറഞ്ഞാലും സാരമില്ല.'

അദ്ദേഹം രണ്ടു അഞ്ഞൂറു രൂപാ നോട്ടെടുത്തു നീട്ടിയിട്ടു പറഞ്ഞു. 'ഇതുകൂടെ ഇരിക്കട്ടെ. ക്രിസ്തുമസ്സ് ഒക്കെയല്ലേ. മോനു വല്ലതും വാങ്ങിക്കൊടുക്കൂ.'

അയ്യോ അതു വേണ്ടാ. ഇതിൽനിന്നും ഞാൻ വാങ്ങിച്ചോളാം.'

അതു സാരമില്ല. ഇതുകൂടെ ഇരിക്കട്ടെ. ഞങ്ങളുടെ ഒരു സന്തോഷത്തിനും അനുഗ്രഹത്തിനുമാണു. ജോണി നിരസിച്ചു ഞങ്ങളുടെ സന്തോഷം തല്ലിക്കെടുത്തരുതു.'

പിന്നെ ഒന്നും പറയാതെ അതു വാങ്ങി. ജോണിക്കുട്ടി തലവണങ്ങി പറഞ്ഞു. 'ഇതിനു എങ്ങനെയാണു നന്ദി പറയേണ്ടതു എന്നു അറിയില്ല. ഈ ഉപകാരം ഞാൻ ഒരുനാളും മറക്കില്ല. ദൈവം അനുഗ്രഹിക്കട്ടെ. സന്തോഷപ്രദമായ ഒരു ക്രിസ്തുമസ്സ് ആശംസിക്കുന്നു.'

അദ്ദേഹവും ക്രിസ്തുമസ്സ് ആശംസിച്ചിട്ടു പറഞ്ഞു 'ഇനിയും വരണം'.

അറിയിച്ചാൽ മതി എപ്പോഴാണെങ്കിലും ഞാൻ വരാം.' ജോണിക്കുട്ടിയും പറഞ്ഞു.

തിരികെ നടന്നപ്പോൾ ജോണിക്കുട്ടി ഓർത്തു ഇങ്ങനെ ചുരുക്കം ചലർ ജീവിക്കുന്നതു കൊണ്ടായിരിക്കാം ദൈവം ഈ ലോകത്തെ നശിപ്പിക്കാത്തതു.

ജോണിക്കുട്ടി ഒരു കടയിൽ കയറി. നല്ല ആൾക്കൂട്ടമായിരുന്നതിനാൽ മകനോടു പറഞ്ഞതു എല്ലാം വാങ്ങി ഇറങ്ങിയപ്പോൾ തന്നെ സമയം ഒത്തിരി വൈകിയിരുന്നു. പിന്നെ ഇറച്ചിക്കടയിലും കയറി ഒരു കിലോ ഇറച്ചിയും വാങ്ങി വേഗം വീട്ടിലെത്തി. മോൻ വാതിൽക്കൽ കാത്തിരിപ്പുണ്ടായിരുന്നു. കണ്ടപ്പോൾ തന്നെ അവൻ ഓടി അപ്പന്റെ അടുക്കൽ എത്തി. ആ പൊതി അവന്റെ കയ്യിൽ കൊടുത്തു. അവന്റെ സന്തോഷത്തിനു അതിരില്ലായിരുന്നു. ഭാര്യയെ വിളിച്ചു ഇറച്ചിയും കൊടത്തു. അവൾക്കും സന്തോഷം.

ഒരു മുഴുകുതിരി കത്തിച്ചു മോനെയും കൂട്ടി അതുമായി മുറ്റത്തു ഇറങ്ങി അതു ഓരോന്നായി കത്തിച്ചു. മകന്റെ മുഖത്തു തെളിഞ്ഞ സന്തോഷം ആ പൂത്തിരിയിൽ നിന്നും മറ്റും പരന്ന പ്രകാശത്തേക്കാൾ ശോഭയേറിയതായിരുന്നു. കുറെ കത്തിച്ചു കഴിഞ്ഞപ്പോൾ ബാക്കി നാളെ കത്തിക്കേണ്ടേ എന്നു പറഞ്ഞു മകനെയും കൂട്ടി വീട്ടിലേക്കു കയറി.

അവിടെയിതാ ആ മണ്ണെണ്ണവിളക്കു കരിന്തിരിയായി കത്തി അമരാൻ തുടങ്ങുന്നു. ഭാര്യ ഓടിവന്നു അതിൽ അല്പം എണ്ണ പകർന്നു. പെട്ടെന്നു ആ വിളക്കു കൂടുതൽ പ്രകാശം പരത്തി കത്തി ശോഭിച്ചു. രണ്ടായിരം വർഷങ്ങൾക്കു മുമ്പു ബേത്‌ലഹേമിലെ പുൽത്തൊട്ടിയിൽ ഉണ്ണിയേശു പിറന്നതു വിളംബരം ചെയ്തുകൊണ്ടു വാനിൽ ഉദിച്ച ദിവ്യ നക്ഷത്രം ചൊരിഞ്ഞ ദിവ്യപ്രകാശം, ചുറ്റുപാടും ഉള്ള വീടുകളിൽ തിളങ്ങുന്ന നക്ഷത്ര വിളക്കുകളിൽനിന്നും പ്രവഹിക്കുന്ന വെളിച്ചത്തെക്കാൾ പ്രഭ ചൊരിയുന്നതും മനസ്സിൽ കുളിരു പകരുന്നതുമായ ആ ദിവ്യപ്രകാശം ഇരുൾ മൂടിത്തുടങ്ങിയ തന്റെ മനസ്സിലും കുടുംബാന്തരീക്ഷത്തിലും ഒഴുകി എത്തിയതു അനുഭവിച്ച ജോണിക്കുട്ടി സന്തോഷത്തോടെ പാടി ''അത്യുന്നതങ്ങളിൽ ദൈവത്തിനു മഹത്വം ഭൂമിയിൽ ദൈവപ്രസാദമുള്ള മനുഷ്യർക്കു സമാധാനം''. മകൻ അതു ഏറ്റുപാടി. അന്നു ആട്ടിടയന്മാർ ദർശിച്ച ആ വലിയ പ്രകാശവലയവും വിദ്വാന്മാർ ദർശിച്ച നക്ഷത്രശോഭയും തന്റെ ഭവനാന്തരീക്ഷത്തെ കൂടുതൽ പ്രഭാപൂരിതമാക്കിയിരിക്കുന്നു. ആ ദിവ്യപ്രകാശം ഭവനത്തിൽ മാത്രമല്ല തന്റെ മനസ്സിലും വിളങ്ങി ശോഭിക്കുന്നതു അനുഭവിച്ച ജോണിക്കുട്ടിയുടെ മന

സ്സിലേക്കു ഓടിയെത്തിയതു, ബാല്യകാലം മുതൽ യെൽദോപെരന്നാളിനു പള്ളിയിൽ പോയി പാടി മനസ്സിൽ പതിഞ്ഞ രാത്രി നമസ്കാരത്തിലെ ചില വരികളാണു. ജോണിക്കുട്ടി അതു സാനന്ദം പാടി.

മാനവവത്സലനേ! ക്രൂബേസ്രോപ്പേ മാലാഖ സഹിതം, ഞങ്ങൾ വാഴ്ത്തും കിദീശ് പാടും, പ്രണമിക്കും നാഥാ സ്തുതി തേ നിഖിലജഗന്നിർമ്മാതാവേ!

അതു കേട്ടു ഭാര്യ അടുക്കളയിൽ നിന്നും ഓടി വന്നു മകനോടൊപ്പം ഏറ്റുപാടി.

പേർഷ്യൻ വിബുധന്മാർ ആദ്യജനുപഹാരങ്ങളുമായ് വന്നുൾപ്പൂകി, സംഭ്രമസഹിതം പ്രണമിച്ചുരചെയ്തു നാഥാസ്തുതിതേ നിഖിലജഗന്നിർമ്മാതാവേ!

രണ്ടായിരം വർഷങ്ങൾക്കു മുമ്പു ദൈവത്തിന്റെ ഏകപുത്രൻ ഈ ഭൂമിയിൽ പിറക്കുവാൻ ഇടമില്ലാത്തവനായി ഒരു പുൽത്തൊട്ടിയിൽ പിറന്നപ്പോൾ പൂർവ്വദിക്കിലെ വിദ്വാന്മാർക്കു ആ അത്ഭുത ശിശുവിങ്കലേക്കുള്ള വഴികാട്ടിയായി വാനിലുദിച്ച ദിവ്യ പ്രകാശം പരത്തുന്ന അത്ഭുതനക്ഷത്രവും രാത്രിയുടെ യാമങ്ങളിൽ ആടിനെ കാത്തുസൂക്ഷിക്കുന്ന ആട്ടിടയന്മാരുടെ മുമ്പിൽ സദ്വാർത്തയുമായി പ്രത്യക്ഷപ്പെട്ട ദൂതനോടൊന്നിച്ചു സ്വർഗ്ഗീയസൈന്യങ്ങൾ പാടിയ മനോഹരഗാനവും ഒരുമിച്ചു ജോണിക്കുട്ടിയുടെ മനസ്സിൽ ആനന്ദത്തിന്റെ ദിവ്യപ്രകാശം കോരി നിറച്ചു. പണ്ടു ക്രിസ്തുമസ് രാത്രിയിൽ വീടുകൾ തോറും കയറിയിറങ്ങി ക്രിസ്തുമസ് സന്ദേശം നൽകിക്കൊണ്ടു ആശംസകൾ അർപ്പിച്ചു ഉരുവിട്ട യശയ്യാവിന്റെ പ്രവചനം ഓർമ്മയിൽ ഓടിയെത്തി. ജോണിക്കുട്ടി സന്തോഷത്തോടെ പറഞ്ഞു. നമുക്കു ഒരു ശിശു ജനിച്ചിരിക്കുന്നു, നമുക്കു ഒരു മകൻ നൽകപ്പെട്ടിരിക്കുന്നു. ആധിപത്യം അവന്റെ തോളിൽ ഇരിക്കും. അവനു അത്ഭുതമന്ത്രി വീരനാം ദൈവം നിത്യപിതാവു സമാധാനപ്രഭു എന്നു പേർ വിളിക്കപ്പെടും.

ഹബക്കൂക്കു പ്രവാചകൻ ആത്മധൈര്യത്തോടെ പറഞ്ഞ വാക്കുകൾ ജോണിക്കുട്ടി ഓർത്തു. അത്യധികം ആത്മധൈര്യം പകരുന്ന ആ വാക്യങ്ങൾ ഏറ്റു പറഞ്ഞു. 'അത്തിവൃക്ഷം തളിർക്കയില്ല; മുന്തിരി വള്ളിയിൽ അനുഭവം ഉണ്ടാകയില്ല; ഒലിവുമരത്തിന്റെ പ്രയത്നം നിഷ്ഫലമായ്പോകും; നിലങ്ങൾ ആഹാരം വിളയിക്കില്ല; ആട്ടിൻ കൂട്ടം. തൊഴുത്തിൽ നിന്നു നശിച്ചു പോകും; ഗോശാലകളിൽ കന്നുകാലി ഉണ്ടായിരിക്കയില്ല; എങ്കിലും ഞാൻ യഹോവയിൽ ആനന്ദിക്കും; എന്റെ രക്ഷയുടെ ദൈവത്തിൽ ഘോഷിച്ചുല്ലസിക്കും.'






ഫാ. ഡോ. ഫിലിക്സ് യോഹന്നാൻ തട്ടാശ്ശേരിൽ

# വിശുദ്ധനാട്ടിലെ വിലാപങ്ങൾ

ഇസ്രായേൽ-ഹമാസ് യുദ്ധത്തെ ഏത് പക്ഷം പിടിച്ച് ന്യായീകരിക്കാൻ ശ്രമിച്ചാലും ശരിയല്ല എന്ന് പറയേണ്ടി വരും. കാരണം ഏതുപക്ഷം ചേർന്നാലും ദുരിതമനുഭവിക്കുന്ന ഒരു കൂട്ടം മനുഷ്യർ ഇരുവിഭാഗങ്ങൾക്കും ഇടയിലുണ്ടെന്ന യാഥാർത്ഥ്യം എങ്കിലും ചില ചോദ്യങ്ങൾ ഉയർന്നുവരുന്ന പശ്ചാത്തലത്തിൽ അത്രേ ഈ ലേഖനം.

സയണിസ്റ്റ് (Zionist) ആയാലും ഹമാസ് (Hamas) ആയാലും തീവ്രവാദചിന്തകൾ വെച്ചുപുലർത്തുന്ന ഇരുകൂട്ടരും ഉന്നയിക്കുന്ന വാദഗതികൾ സമാധാനപൂർവ്വമായ സഹവർത്തിത്വത്തിന് സഹായകരമായ ഒന്നല്ല. ഇതിന്റെ കൂടെ ക്രിസ്ത്യാനികൾ ഒരു കൂട്ടരെ തങ്ങളുടെ മതവിശ്വാസത്തിന്റെ മാത്രം പശ്ചാത്തലത്തിൽ പിന്തുണയ്ക്കുകയും മറുവിഭാഗത്തെ എതിർക്കുകയും ചെയ്യുന്നത് നീതികരിക്കാവുന്നതല്ല. കാരണം കേവലം മതപരമായ പ്രശ്നങ്ങൾക്കപ്പുറം ഭൂമി, വംശീയത, രാഷ്ട്രീയം എന്നിങ്ങനെ ബഹുമുഖമായ വിഷയങ്ങളാൽ കെട്ടപ്പെട്ടിരിക്കുന്ന ഒന്നാണ് Southern Levant (സതേൺ ലവന്റ് – ഇന്നത്തെ സിറിയ, ജോർദ്ദാൻ, ലബനോൻ, ഇസ്രായേൽ, ഗാനാ മുനമ്പ്, വെസ്റ്റ് ബാങ്ക് എന്നിവ ഉൾപ്പെടുന്ന ഭൂപ്രദേശം) എന്നറിയപ്പെടുന്ന പ്രദേശത്തെ തർക്കവിതർക്കങ്ങൾ.

ആരാണ് ആദ്യം ഉണ്ടായിരുന്നത്? ജൂതരോ, പാലസ്തീനിരോ? ആരുടെ ഭൂമിക ആണ് Southern Levant ? 1948 ൽ രൂപം കൊണ്ടതല്ലേ ഇസ്രായേൽ എന്ന രാജ്യം? പാലസ്തീനിര്യർ അറബ് വംശജരല്ലേ? ജൂതർ അബ്രഹാമിന്റെ പിൻഗാമികൾ എങ്കിൽ മെസോപ്പൊട്ടോമ്യയിൽ നിന്നും വന്നവരല്ലേ? പുറപ്പാട് കാലത്ത് യോശുവയുടെ നേതൃത്വത്തിൽ കുടിയേറുമ്പോൾ അവിടെ ഉണ്ടായിരുന്ന ഏഴ് ഗോത്ര വിഭാഗങ്ങളുടെ കനാന്യർ, ഹിത്യർ, അമോര്യർ, ഗിർഗാഷ്യർ, ഹിവ്യർ, യെബൂസ്യർ, പെരിസ്യർ പിൻതലമുറകളല്ലേ പാലസ്തീന്യർ? അങ്ങനെയെങ്കിൽ യിസ്രായേലിന്റെ കനാൻ നാട്ടിലേക്കുള്ള അധിനിവേശകാലത്ത് ആ ഗോത്രങ്ങൾ ഉന്മൂലനം ചെയ്യപ്പെട്ടു എന്ന വാദഗതിയുടെ യാഥാർത്ഥ്യം എന്ത്?

19–ാം നൂറ്റാണ്ടിലെ ജൂത കുടിയേറ്റത്തിനു ആയിരം വർഷങ്ങൾക്ക് മുമ്പ് കുടിയേറിയവരാണ് ഇപ്പോഴത്തെ പാലസ്തീനികൾ എങ്കിൽ അതിനും 2000 വർഷങ്ങൾക്ക് മുമ്പ് കുടിയേറിയ അബ്രഹാമിന്റെ പാരമ്പര്യമോ? ക്രിസ്തുവിന് 1000 വർഷങ്ങൾക്ക് മുമ്പ് Southern Levantന്റെ ഭൂരിപക്ഷ പ്രദേശങ്ങളുടെയും രാജാവായി വാണ ദാവീദിന്റെ സിംഹാസനം കെട്ടുകഥയോ? വിശുദ്ധനാടിന്റെ സ്വത്വബോധം യെരുശലേം ദേവാലയം പണിത് ആരാധനയും ബലിയുമർപ്പിച്ച യെഹൂദന്മാരെക്കാൾ കൂടുതലായി മുസ്ലീം വിശ്വാസാചാരങ്ങൾക്ക് സ്ഥാപിക്കാൻ പറ്റുമോ?

അബ്രഹാമും മോശെയും യോശുവയുമൊക്കെ കെട്ടുകഥകളോ ബൈബിൾ കഥകളോ മാത്രം ആയി ചിത്രീകരിച്ചാലും ബി.സി. 722 ലെ അസീറിയൻ അധിനിവേശവും പത്ത് ഗോത്രങ്ങളുടെ നഷ്ടപ്പെടലും, ബി.സി. 586 ലെ ബാബിലോണ്യൻ അധിനിവേശവും പ്രവാസവും, യെരുശലേം ദേവാലയത്തിന്റെ പുനർനിർമ്മാണവും, പേർഷ്യൻ ചക്രവർത്തി സൈറസിന്റെ യെഹൂദ്യ ജനത്തിനുള്ള പിന്തുണയും തുടർന്നുള്ള യവന (ഗ്രീക്ക്) റോമാ അധിനിവേശങ്ങളും കെട്ടുകഥ

കളോ മിത്തുകളോ ആയി ചിത്രീകരിക്കാനോ പഠിപ്പിക്കാനോ സാധ്യമാണോ? ഈ അധിനിവേശങ്ങൾ എല്ലാം തന്നെ ചരിത്ര-പുരാവസ്തു ഗവേഷകരാൽ സമർത്ഥിക്കുപ്പെട്ടിട്ടുള്ളതും സഹസ്രാബ്ദങ്ങളായി ജൂതരുടെ പൂർവ്വികർ പാർത്തിരുന്ന ഭൂമിക ആയിരുന്നത്രേ Southern Levant എന്നറിയപ്പെടുന്ന ഭൂപ്രദേശം.

എ.ഡി. 70 ൽ റോമാസാമ്രാജ്യം യെരുശലേം ദേവാലയം തകർത്തതിനുശേഷം ചിതറിപ്പോയ ജൂതസമൂഹം ലോകത്തിന്റെ വിവിധ ഭാഗങ്ങളിലേക്ക് കുടിയേറി പാർത്തു. എന്നാൽ ചരിത്രം പറയുന്ന മറ്റൊരു വീക്ഷണം ഉണ്ട്. അലക്സാണ്ടർ ദി ഗ്രേറ്റിന്റെ കാലം മുതൽ (ബി.സി. നാലാം നൂറ്റാണ്ട്) റോമൻ ചക്രവർത്തി ടൈറ്റസ് സീസർ വെസ്പിയന്റെ കാലം വരെയുള്ള നാലു നൂറ്റാണ്ടുകൾക്കിടയിൽ ഏകദേശം മൂന്ന് മുതൽ അഞ്ച് ദശലക്ഷം ജൂതന്മാർ പാലസ്തീന് പുറത്ത് താമസിച്ചിരുന്നു. (ഒരുപക്ഷെ ആ കാലഘട്ടത്തിലായിരിക്കാം കേരളത്തിലും ജൂത കുടിയേറ്റം ഉണ്ടായത്). പിന്നീട് വന്ന ബൈസന്റിയൻ അധിനിവേശകാലത്ത് പ്രത്യേകിച്ച് കോൺസ്റ്റന്റിയന്റെയും മാതാവ് ഹെലനി രാജ്ഞിയുടെയും നേതൃത്വത്തിൽ യെരുശലേമിൻ ക്രിസ്ത്യൻ ദേവാലയങ്ങൾ ഉയർന്നു. എന്നാൽ ഏഴാം നൂറ്റാണ്ട് മുതൽ അറബ് ഖലീഫകളുടെ നേതൃത്വത്തിൽ മുസ്ലീം അധിനിവേശം പാലസ്തീനിൽ ഉണ്ടായി. ഇത് അറബ് കുടിയേറ്റത്തിന് കാരണമായി. 11-ാം നൂറ്റാണ്ടിലെ കുരിശുയുദ്ധത്തിലൂടെ യെരുശലേം പട്ടണം പിടിച്ചെടുത്തെങ്കിലും മംലുക്ക്, ഒട്ടോമൻ സാമ്രാജ്യങ്ങൾ. അവ തിരിച്ചുപിടിച്ച് പൂർണ്ണമായും മുസ്ലീം ഭരണാധികാരികളുടെ നിയന്ത്രണത്തിലാക്കി. ഒന്നാം ലോകമഹായുദ്ധത്തോടെ Southern Levant പ്രദേശം ബ്രിട്ടീഷ് കൈവശത്തിലുമായി.

ഇരുപതാം നൂറ്റാണ്ടിൽ ഒട്ടോമൻ സാമ്രാജ്യം തകരുന്നതുവരെ പാലസ്തീനിൽ ജൂതന്മാർ ഇല്ലെന്നും 1948 ലാണ് അവർ വന്നതെന്നും വാദിക്കുന്നവർ മനസ്സിലാക്കേണ്ടത്. 1-ാം നൂറ്റാണ്ടിലെ റോമൻ അധിനിവേശങ്ങൾക്കും മുമ്പിൽ തകർന്നുപോകാതെ പാലായനം ചെയ്യാതെ തങ്ങളുടെ മാതൃദേശത്ത് (Home Land) ൽ പിടിച്ചുനിന്ന ഒരു കൂട്ടം ജൂതർ യെരുശലേം, ഹെബ്രോൻ, സഫേദ്, തിബര്യാസ് എന്നിവിടങ്ങളിൽ അതിജീവിച്ചിരുന്നു എന്ന സത്യം. 1920 മുതൽ1948 വരെയുള്ള ബ്രിട്ടീഷ് മാൻഡേറ്റ് ഫോർ പാലസ്തീൻ കാലത്ത് ജൂത കുടിയേറ്റത്തിന്റെ ഗണ്യമായ വർദ്ധനവ് ഉണ്ടായി എന്നാൽ മനസ്സിലാക്കേണ്ട ഒരു ചരിത്രമുണ്ട്. 19-ാം നൂറ്റാണ്ടിന്റെ മദ്ധ്യത്തിൽ മുസ്ലീങ്ങളായ ഒട്ടോമൻ ചക്രവർത്തിമാരുടെ കാലത്ത് തന്നെ ജൂതകുടിയേറ്റം തുടങ്ങിയിരുന്നു എന്ന വസ്തുത. 1858 ലെ ടാൻസിമാറ്റ് ലോ കോഡ് പ്രകാരം (വിദേശപൗരന്മാർക്ക്, അമുസ്ലീങ്ങൾക്ക് ഉൾപ്പെടെ പാലസ്തീനിൽ ഭൂമി വാങ്ങാനും സ്വന്തമാക്കാനും കഴിയുന്ന നിയമം) അവർ പൂർവ്വികരുടെ നാട്ടിലേക്ക് ഭൂമി വാങ്ങി കുടിയേറി തുടങ്ങി. പിന്നീട് 1896 ൽ Theodor Herzl ന്റെ 'The Jewish State' എന്ന ആശയത്തോടെ സിയോണിസ്റ്റ് മൂവ്മെന്റിന്റെ നേതൃത്വത്തിൽ കൂടുതൽ ആവേശത്തോടെ തങ്ങളുടെതായ സ്വതന്ത്രരാജ്യമെന്ന ആശയത്തിലേക്ക് ജൂതമുന്നേറ്റം ഉണ്ടായി. പത്തൊൻപതും ഇരുപതും നൂറ്റാണ്ടുകളിൽ അവർ നേരിട്ട അന്ധമായ ജൂതവിരോധവും വിവേചനവും അതിക്രൂരമായ പീഢനങ്ങളും പൂർവ്വപിതാക്കന്മാരുടെ ദേശത്തേക്കുള്ള തിരിച്ചുപോക്കിന് ആക്കം കൂട്ടി.

1947 നവംബർ 29 ന് ഐക്യരാഷ്ട്ര സഭ ബ്രിട്ടീഷ് അധിനിവേശ പാലസ്തീനെ ജൂത-അറബ് രാജ്യങ്ങളായി വിഭജിക്കാൻ തീരുമാനിച്ചു. എന്നാൽ അറബ് രാജ്യങ്ങൾ ഈ നീക്കത്തെ എതിർത്തു എന്ന് മാത്രമല്ല ഈജിപ്റ്റ്, സിറിയയ, ലബാനോൻ, ട്രാൻസ് ജോർദ്ദാൻ എന്നിവരുടെ നേതൃത്വത്തിൽ പുതിയ രാജ്യമായ (1948 മെയ് 14 ന്) ഇസ്രായേൽ രൂപം കൊണ്ട ഉടനെ യുദ്ധം പ്രഖ്യാപിക്കുന്നു. ഒരു വർഷം നീണ്ടുനിന്ന യുദ്ധം അനേകം മനുഷ്യ ജീവനെടുത്തു. കൂടാതെ പാലസ്തീനികൾ എന്ന് വിളിക്കപ്പെട്ടിരുന്നവർക്ക് യു.എൻ. അനുവദിച്ചു. അഞ്ചിൽ നാല് ഭൂപ്രദേശവും അവർക്ക് നഷ്ടപ്പെട്ടു. 1967 ലെ പ്രശസ്തമായ ആറ് ദിവസത്തെ യുദ്ധം, 1973 ലെ യൊംകിപ്പർ യുദ്ധം, 1987-1993, 2001-2005 കാലഘട്ടങ്ങളിൽ നടന്ന പാലസ്തീൻ പ്രക്ഷോഭങ്ങളായ ഇൻതിഫാദികൾ എന്നിവയും 2006 മുതൽ ഉള്ള ഹമാസിന്റെ നേതൃത്വത്തിലുള്ള ഗവൺമെന്റിന്റെ തീവ്രവാദപരമായ നിലപാടുകളും ആക്രമണങ്ങളും ജൂതന്മാരെക്കാൾ കൂടുതൽ ബാധിച്ചത് പാലസ്തീനികളെ അത്രേ.

ജൂതർക്ക് സ്വതന്ത്ര രാജ്യമായതോടെ ഉണ്ടായ ആക്രമണങ്ങളും സംഘർഷങ്ങളും ജൂതകുടിയേറ്റവും പാലസ്തീനിൽ ഉണ്ടായിരുന്ന ഭൂരിഭാഗം വരുന്ന ജൂതരല്ലാത്ത ആളുകളുടെ നിലനിൽപ്പിന് തന്നെ ഭീഷണി ഉണ്ടായി. ജനസംഖ്യാപരമായ മാറ്റം ആണ് പ്രശ്നങ്ങളുടെ ആഴം വർദ്ധിപ്പിച്ചത്. ഏകദേശം 7 ലക്ഷത്തോളം പാലസ്തീനികൾ (അറബ് വംശജർ) അഭയാർത്ഥികളായി. അനുവദിക്കപ്പെട്ടിരുന്ന അവകാശങ്ങളും ഭൂമിയും നഷ്ടപ്പെട്ടു.

ശേഷം 29-ാം പേജിൽ







ഡോ. സിബി തരകൻ
(ഡയറക്റ്റർ, നവജ്യോതി മോംസ്)

# വൈദികർക്ക് എങ്ങനെ മാനസികാരോഗ്യം പ്രോത്സാഹിപ്പിക്കാനും ആത്മഹത്യകൾ തടയാനും കഴിയും

സഭ ക്രിസ്തുവിന്റെ ശരീരമാണ് എന്നാണു നമ്മൾ വിശ്വസിക്കുന്നത്. എഫെസ്യർക്ക് എഴുതിയ ലേഖനത്തിൽ ക്രിസ്തുവിന്റെ ശരീരമായ സഭയുടെ വൈശിഷ്ട്യത്തെക്കുറിച്ച് വിശുദ്ധ പൗലോസ് ശ്ലീഹാ പറയുന്നുണ്ട്. 'അവൻ ചിലരെ അപ്പൊസ്തലന്മാരായും ചിലരെ പ്രവാചകന്മാരായും ചിലരെ സുവിശേഷകന്മാരായും ചിലരെ ഇടയന്മാരായും ഉപദേഷ്ടാക്കന്മാരായും നിയമിച്ചിരിക്കുന്നു; അതു നാം എല്ലാവരും വിശ്വാസത്തിലും ദൈവപുത്രനെക്കുറിച്ചുള്ള പരിജ്ഞാനത്തിലുമുള്ള ഐക്യതയും തികഞ്ഞ പുരുഷത്വവും ക്രിസ്തുവിന്റെ സമ്പൂർണ്ണതയായ പ്രായത്തിന്റെ അളവും പ്രാപിക്കുവോളം വിശുദ്ധന്മാരുടെ യഥാസ്ഥാനത്തിനായുള്ള ശുശ്രൂഷയുടെ വേലയ്ക്കും ക്രിസ്തുവിന്റെ ശരീരത്തിന്റെ ആത്മികവർദ്ധനയ്ക്കും ആകുന്നു' (എഫെസ്യർ 4:11-13).

ഇത് ഇടയന്മാർക്കും സഭാ ശുശ്രൂഷകർക്കും പ്രചോദനവും മാർഗനിർദേശവും നൽകുന്ന വേദപുസ്തക ഭാഗമാണ്. ക്രിസ്തുവിന്റെ ശരീരമാകുന്ന സഭയുടെ ആത്മിക വർദ്ധനയ്ക്കുവേണ്ടി, ക്രിസ്തുവിന്റെ ശരീരം കെട്ടിപ്പടുക്കുന്നതിനുള്ള ശുശ്രൂഷക്ക്, വിശുദ്ധരെ സജ്ജരാക്കുക എന്നതാണ് ഇടയന്റെ ലക്ഷ്യം എന്ന് വേദപുസ്തകം പറയുന്നു.

മറ്റുള്ളവരെ അവരുടെ വിശ്വാസത്തിലും ദൈവികമായ സേവനത്തിലും വളരാൻ സഹായിക്കുന്ന അധ്യാപകനും നേതാവുമെന്ന നിലയിലുള്ള വൈദികരുടെ പങ്ക് ഊന്നിപ്പറയുന്ന വേദഭാഗമാണിത്. സഭയെ സജ്ജീകരിക്കുന്നതിനും നവീകരിക്കുന്നതിനും ഉത്തരവാദികളായ വൈദികർക്കും ഉപദേഷ്ടാക്കൾക്കും ദൈവം വ്യത്യസ്ത താലന്തുകളും ചുമതലകളും നൽകിയിട്ടുണ്ടെന്ന് ഈ ഭാഗം കാണിക്കുന്നു.

ദൈവവചനം വിശ്വസ്തതയോടെ പഠിപ്പിക്കുകയും ആട്ടിൻകൂട്ടത്തെ പരിപാലിക്കുകയും ചെയ്യുന്നതിലൂടെ, അവർ വിശ്വാസികളെ അവരുടെ വിശ്വാസം, അറിവ്, പക്വത, ഐക്യം, സ്നേഹം എന്നിവയിൽ വളരാൻ സഹായിക്കേണ്ടവരാണ്. അവരുടെ ആത്മീയവും മാനസികവുമായ ആരോഗ്യത്തിന് ഹാനികരമായേക്കാവുന്ന തെറ്റായ പഠിപ്പിക്കലുകളിൽ നിന്നും വഞ്ചനയിൽ നിന്നും അവർ അവരെ സംരക്ഷിക്കുകയും ചെയ്യേണ്ടതാണ്.

പരസ്പരം സേവിക്കാനും ദൈവത്തെ മഹത്വപ്പെടുത്താനും തങ്ങളുടെ സ്വന്തം ദാനങ്ങളും കഴിവുകളും ഉപയോഗിക്കാൻ വൈദികർ സഭാംഗങ്ങളെ പ്രോത്സാഹിപ്പിക്കേണ്ടവരാണ്. ക്രിസ്തുവിന്റേതു പോലെയുള്ള സ്വഭാവവും പെരുമാറ്റവും അവർ മാതൃകയായി സ്വീകരിക്കേണ്ടവരാണ്.

അങ്ങനെ, വിശ്വാസികളുടെ ആന്തരിക കഴിവുകൾ വികസിപ്പിക്കാനും അവരുടെ മാനസികാരോഗ്യം മെച്ചപ്പെടുത്താനും സഹായിക്കുന്നവരായി വൈദികർ മാറണം. ഇത്തരത്തിൽ വൈദികരുടെ ചുമതല വളരെ പ്രാധാന്യമുള്ളതും സഭയുടെ പ്രത്യാശാപൂർണമായ ഭാവിക്ക് അത്യന്താപേക്ഷിതവുമാണ്.

നമ്മുടെ സമൂഹത്തിൽ മുമ്പൊന്നും കേട്ടിട്ടില്ലാത്തവിധത്തിൽ മദ്യത്തിന്റെയും മയക്കുമരുന്നിന്റെയും ഉപയോഗവും അക്രമ വാസനയും കൊലപാതകങ്ങളും അഴിമതിയും വിവാഹമോചനവും ആത്മഹത്യകളും വർദ്ധിച്ചുവരുന്നു എന്നുള്ളത് ഒരു യാഥാർ

ധ്യമാണ്. സമൂഹത്തിന്റെ ഒരു പരിഛേദമായ സഭാംഗ ങ്ങളുടെ ഇടയിലും ഇതെല്ലാം തന്നെ കൂടിക്കൊ ണ്ടാണിരിക്കുകയാണ്.

കുട്ടികൾക്കെതിരായുള്ള അക്രമങ്ങൾ മുൻവർഷ ങ്ങളെ അപേക്ഷിച്ചു കൂടിക്കൊണ്ടിരിക്കുന്നു. 2018-ൽ പോക്സോ കേസുകൾ 3181 ആയിരുന്നെങ്കിൽ 2022-ൽ അത് 4586 ആയി കൂടി.സ്ത്രീകൾക്കെതിരെയുള്ള അക്രമങ്ങൾ 2018-ൽ 18, 943 ആയിരുന്നത് പിന്നീട് കോവിഡ് കാലത്തു അൽപ്പം കുറഞ്ഞെങ്കിലും 2022 ആയപ്പോഴേക്കും 19,000 ആയി വർധിച്ചു.

സൈബർ ക്രൈമുകൾ വളരെ കുത്തനെ കൂടി എന്ന് പറയാം. സൈബർ കുറ്റകൃത്യങ്ങൾക്ക് കേരള ത്തിൽ മാത്രം കഴിഞ്ഞവർഷം 30,000-ത്തോളം ആളു കൾ അറസ്റ് ചെയ്യപ്പെട്ടു. 2017-ൽ 8000 -ഓളം ആത്മഹത്യ കൾ നടന്ന സ്ഥാനത്തു 2022-ൽ എണ്ണം 10,000-ൽ അധികമായി. ഈ കാലത്തു ആത്മഹത്യ ശ്രമം നടത്തിയത് 2,00,000-ഓളം ആളുകളാണ്. ഏകദേശം 70% ആത്മഹത്യകൾ നടത്തിയത് മാനസികമോ ശാരീരികമോ ആയ അസുഖങ്ങൾ ഉള്ളവരായിരുന്നു.

പ്രകടമായ മാനസിക രോഗമുള്ള 1,00,000-ഓളം ആളുകൾ കേരളത്തിൽ ഉണ്ടെന്നുള്ളതാണ് ഏകദേശ കണക്കു. അത്ര പ്രകടമല്ലാത്ത വൈകാരിക പ്രശ്ന ങ്ങളും വ്യക്തിത്വ വൈകല്യങ്ങളും ഉള്ളവർ ഇതിന്റെ അനേക മടങ്ങുണ്ട്.

2022 ൽ 27,000-ഓളം കൗമാര പ്രായക്കാർ മയക്കുമരുന്ന് ഉപയോഗിച്ച കേസുകൾ റിപ്പോർട്ട് ചെയ്യ പ്പെട്ടിട്ടുണ്ട്. 2016 മുതലുള്ള കണക്കു നോക്കുമ്പോൾ 300% വർധനവാണ് മയക്കുമരുന്ന് ഉപയോഗത്തിനു ള്ളത്. മയക്കു മരുന്നിന്റെ ദുരുപയോഗം വലിയ ഒരു സാമൂഹ്യ പ്രശ്നമായി മാറിയിരിക്കുന്നു. (നമ്മുടെ സഭയുടെ ഉണ്ടധതകം എന്ന പദ്ധതി ഇതിനെതിരെ യുള്ള പ്രവർത്തനമായിട്ടാണ് രൂപകൽപ്പന ചെയ്തി ട്ടുള്ളത്).

ഇത്തരത്തിലുള്ള വിവിധ പ്രശ്നങ്ങളിലൂടെ കേരളീയ സമൂഹവും അതിന്റെ ഭാഗമായ സഭയും മുമ്പോട്ടുപോകുമ്പോൾ വൈദികരുടെയും ഇതര സഭാ പ്രവർത്തകരുടെയും ഇടപെടലുകൾ ഏതുവിധ ത്തിലായിരിക്കണം എന്ന ചിന്തയ്ക്കു വളരെ പ്രസക്തി യുണ്ട്.

വ്യക്തികളുടെ മതപരമായ കാഴ്ചപ്പാടും ആത്മ ഹത്യാ നിരക്കും തമ്മിലുള്ള ബന്ധത്തെക്കുറിച്ചു പല ഗവേഷണങ്ങളും നടന്നിട്ടുണ്ട്. മതപരവും ആത്മീയവുമായ കാര്യങ്ങളിൽ വ്യാപൃതരായ ആളുകൾ പൊതുവെ മാനസിക ആരോഗ്യമുള്ളവരും ആത്മഹത്യപോലുള്ള സ്വയം അപകടപ്പെടു ത്തുന്ന പ്രവർത്തനകളിൽനിന്നു സ്വയം സംരക്ഷിക്കപ്പെടുന്ന വരുമാണെന്നു നിരീക്ഷിക്കപ്പെട്ടിട്ടുണ്ട്.

അമേരിക്കയിലെ യൂണിവേഴ്സിറ്റി ഓഫ് ഡെൻവറിൽ, ആത്മഹത്യാശ്രമത്തെ അതിജീവിച്ച എട്ടുപേരെക്കുറിച്ചു ശ്രദ്ധേയമായ ഒരു പഠനം നടന്നിട്ടുണ്ട്. അവരിലൊരാൾ, യുണൈറ്റഡ് ചർച്ച് ഓഫ് ക്രൈസ്റ്റിലെ ഒരു ശുശ്രൂഷകൻ ആയിരുന്നു. അദ്ദേഹത്തിന്റെ അനുഭവങ്ങളോട് സഭ എപ്രകാരമാണ് പ്രതികരിച്ചത് എന്ന് ഗവേഷക വിശദമാക്കുന്നുണ്ട്. വൈകാരിക പ്രശ്നങ്ങളോട് സഭ ഏപ്രകാരമാണ് പ്രതികരിക്കേണ്ടത് എന്ന് ഇതിലൂടെ മനസ്സിലാക്കാൻ സാധിക്കും.

ജെർമി എന്ന ശുശ്രൂഷകന്റെ അനുഭവം നാല് പ്രധാന വിഷയങ്ങളാണ് ഉയർത്തുന്നത് :

ഒന്നാമത്തേത് നിശബ്ദതയാണ് (Silence) : അയാൾ വളർന്ന സഭാസമൂഹം മാനസികാരോഗ്യത്തെക്കുറിച്ചും ആത്മഹത്യയെക്കുറിച്ചും നിശബ്ദത പാലിച്ചു. സമൂഹ ത്തിലോ സഭയ്ക്കകത്തോ മാനസികാരോഗ്യത്തെ ക്കുറിച്ച് ചർച്ചകളൊന്നും നടന്നില്ല. സ്വന്തം പിതാവിനെ പ്പോലെ താനും വിഷാദ ചിന്തകളിൽ വലഞ്ഞപ്പോഴും ആത്മഹത്യയെക്കുറിച്ചു ചിന്തിച്ചപ്പോഴും ആത്മഹ ത്യയ്ക്ക് ശ്രമിച്ചപ്പോഴും ആവശ്യമായ അറിവും പിന്തുണയും നൽകാതെ വല്ലാത്ത ഒരു നിശബ്ദത യിൽ ഇടവകാംഗങ്ങൾ അവനെ വിട്ടു. തുറന്ന സംഭാഷ ണത്തിന്റെ അഭാവം, ചിന്തകളെയും അനുഭവങ്ങളെയും വേണ്ടവിധത്തിൽ സംസ്കരിച്ചെടുക്കു ന്നതിൽ നിന്നു അവനെ തടഞ്ഞു.

രണ്ടാമത്തേത് ബഹിഷ്ക്കരണം (Ostracism) ആണ് : ആത്മഹത്യാശ്രമം നടത്തിയ ജർമിയുടെ പിതാവിനെ ഇടവക അവഗണിച്ചത് ആത്മഹത്യയെക്കുറിച്ചുള്ള വ്യക്തമായ നിലപാടായിട്ടാണ് അയാൾ മനസ്സിലാക്കി യത്. ആത്മഹത്യാശ്രമങ്ങൾക്ക് ശേഷം സഭ അല്ലെങ്കിൽ ഇടവക, തന്റെ അമ്മയെ പിന്തുണയ്ക്കുകയും പിതാ വിനെ അവഗണിക്കുകയും ചെയ്തുവെന്ന് ജർമി നിരീ ക്ഷിച്ചു. തൽഫലമായി, സ്വന്തം ആത്മഹത്യാ ചിന്തകൾ അയാൾ രഹസ്യമാക്കിവച്ചു. താൻ ഉൾപ്പെടുന്ന സഭാ സമൂഹത്തിൽ ഇക്കാര്യങ്ങൾ ചർച്ച ചെയ്യുന്നത് ഒറ്റപ്പെടലിനും ബഹിഷ്കരണത്തിനും ഇടയാക്കുമെന്ന് അയാൾ വിശ്വസിച്ചു.

മൂന്നാമത്തേത് അപമാന ചിന്ത (Stigma) ആണ് : ആത്മഹത്യയുമായി ബന്ധപ്പെട്ട ചിന്തകളും ശ്രമങ്ങളു

മൊക്കെ സമൂഹത്തിൽ അപമാനം ഉണ്ടാക്കുന്നതാണെന്ന് അയാൾക്ക് തോന്നി. ആത്മഹത്യ നാണക്കേടുണ്ടാക്കുമെന്നും അതിന് ശ്രമിക്കുന്നവരെയും അവരുടെ ബന്ധുക്കളെയും പ്രിയപ്പെട്ടവരെയുമൊക്കെ കളങ്കപ്പെടുത്തുന്ന ഒന്നാണെന്നും മതപരമായ വിശ്വാസം അദ്ദേഹത്തെ പരോക്ഷമായി പഠിപ്പിച്ചിരുന്നു. തന്റെ വിഷാദവും ആത്മഹത്യാശ്രമവും കാരണം ഒരിക്കലും സഭയിൽ ജോലി കിട്ടാൻ സാധ്യതയില്ലെന്ന് വിശ്വസിക്കാനാണ് അയാൾ ശ്രമിച്ചതു.

നാലാമത്തേത് അവിശ്വാസം (Distrust) ആണ് : ആത്മഹത്യയുമായി ബന്ധപ്പെട്ടുള്ള അപമാന ചിന്ത (Stigma) സമൂഹത്തിൽ നിലനിൽക്കുന്നതുകൊണ്ടു, മറ്റുള്ളവർ ജർമിയെ അവിശ്വസിച്ചു ; പ്രത്യേകിച്ച് ജർമിയുടെ ആത്മഹത്യാശ്രമത്തിന് ശേഷം, മറ്റുള്ളവർ അയാളെ വിശ്വസിക്കാൻ തയ്യാറായില്ല. പ്രിയപ്പെട്ടവരും സഭയിലെ ഉന്നതരും അവനെ വിശ്വസിക്കാൻ കൊള്ളാത്തവനായിട്ടാണ് കണ്ടത്. അവന്റെ വിഷാദത്തെയും ആത്മഹത്യാചിന്തകളെയും കുറിച്ചുള്ള മൗനം, വിശ്വാസവഞ്ചനയായിട്ടാണ് അവർ വ്യാഖ്യാനിച്ചതു. അവരുടെ സഹാനുഭൂതി ഇല്ലായ്മയും അറിവില്ലായ്മയും അയാളുടെ ദുരിതം കൂടുതൽ വഷളാക്കി.

ആത്മഹത്യയെ ചുറ്റിപ്പറ്റിയുള്ള അപമാന ചിന്ത തുറന്ന സംഭാഷണങ്ങളെ തടസ്സപ്പെടുത്തുക മാത്രമല്ല, തെറ്റായ വിവരങ്ങളും വിവേചനവും നിലനിർത്തുകയും ചെയ്തു. മാനസികാരോഗ്യ വെല്ലുവിളികളുള്ള വ്യക്തികളോട് പ്രതികരിക്കുന്നതിൽ, വിശ്വാസത്തിന്റെയും സഹാനുഭൂതിയുടെയും പ്രാധാന്യം ജർമിയുടെ അനുഭവം നമ്മെ ബോധ്യപ്പെടുത്തുന്നു. ആത്മഹത്യ ചെയ്യാൻ ശ്രമം നടത്തിയ ആളുകൾ, അവരുടെ അനുഭവങ്ങൾ പങ്കിടുമ്പോൾ, മറ്റുള്ളവർ തങ്ങളെ ഇനി വിശ്വസിക്കില്ലെന്ന് അവർ ഭയപ്പെടുന്നു എന്നതാണ് യാഥാർഥ്യം. ഈ ഭയം, സഹായം തേടുന്നതിൽ നിന്നും അവരുടെ പ്രയാസങ്ങൾ പങ്കുവെക്കുന്നതിൽ നിന്നും അവരെ തടയും. ജർമിയുടെ അനുഭവങ്ങൾ മാനസികാരോഗ്യ പ്രശ്നങ്ങളെയും ആത്മഹത്യയെയും ചുറ്റിപ്പറ്റിയുള്ള അപമാന ചിന്തയെ (stigma) നേരിടാനും കുറയ്ക്കാനുമുള്ള നിർണായക ഇടപെടലുകൾ ആവശ്യമാണെന്ന് നമ്മെ ബോധ്യപ്പെടുത്തുന്നു.

മതസമൂഹങ്ങളിലും പൊതുസമൂഹത്തിലും, തുറന്നതും അനുകമ്പാർദ്രവുമായ സംഭാഷണങ്ങൾക്ക്, മാനസികാരോഗ്യവുമായി മല്ലിടുകയും ആത്മഹത്യയെക്കുറിച്ചു ആലോചിക്കുകയും ചെയ്യുന്നവരെ സഹായിക്കാനാകും.

ആത്മഹത്യാശ്രമത്തെ തുടർന്നുള്ള ജർമിയുടെ അതിജീവനത്തിന് കാരണമായത്, അഗാധമായ ആന്തരിക പോരാട്ടവും വിട്ടുകൊടുക്കാൻ വിസമ്മതിച്ച ഉള്ളിന്റെ ഉള്ളിലെ ഒരു ചെറിയ ശബ്ദവുമാണ്.

ആത്മഹത്യാശ്രമത്തിനിടയിൽ, ജർമി തന്റെ മറഞ്ഞിരിക്കുന്ന സെൽഫോൺ അത്ഭുതകരമായി കണ്ടെത്തി, തന്റെ തെറാപ്പിസ്റ്റിനെ വിളിച്ചു. താൻ ഗുളികകൾ കൂടുതൽ കഴിച്ചെന്നു വെളിപ്പെടുത്തി. ആ തെറാപ്പിസ്റ്റ് പെട്ടന്നു തന്നെ പോലീസിനെ വിവരം അറിയിക്കുകയും അവർ അയാളെ ആശുപത്രിയിൽ എത്തിക്കുകയും ചെയ്തു.

കാലക്രമേണ, ആത്മഹത്യയെ അതിജീവിച്ച തന്റെ കഥ, വിശ്വസ്തരായ വ്യക്തികളുമായി, പ്രത്യേകിച്ച് സഹശുശ്രൂഷകരുമായി അദ്ദേഹം പങ്കുവെയ്ക്കാൻ തുടങ്ങി. ആത്മഹത്യയെക്കുറിച്ച് ചർച്ച ചെയ്യുന്നത് ഒരു രോഗശാന്തി പ്രക്രിയയാണെന്നും അത് തനിക്കും മറ്റുള്ളവർക്കും പ്രയോജനകരമാണെന്നും അദ്ദേഹം തിരിച്ചറിഞ്ഞു.

ആത്മഹത്യാശ്രമത്തെ അതിജീവിച്ചതിലൂടെ ലഭിച്ച അറിവും മാനസികമായ വളർച്ചയും, ഒരു സഭാ ശുശ്രൂഷകൻ എന്ന നിലയിലുള്ള തന്റെ ചുമതലയുടെ ഭാഗമായി ജർമി ഉപയോഗിക്കാൻ തുടങ്ങി. ദൈവത്തിന്റെ അനുകമ്പയുള്ള സ്വഭാവം അനുകരിക്കാൻ അയാൾ ശ്രമിച്ചു തുടങ്ങി. തന്റെ അജപാലന ശുശ്രൂഷയ്ക്കിടെ കണ്ടുമുട്ടുന്നവരെ യഥാർത്ഥത്തിൽ മനസ്സിലാക്കി, അവരുടെ കഥകൾ ശ്രവിച്ചുകൊണ്ട്, പ്രത്യേകിച്ച് സ്വന്തം 'ആന്തരിക നിഴലുകളോട്' പോരാടുന്നവർക്ക്, ശക്തി പകരാൻ അദ്ദേഹം ശ്രമിച്ചുകൊണ്ടിരിക്കുന്നു.

ക്രൈസ്തവ പുരോഹിതർ അവരുടെ ആന്തരികമായ 'തകർച്ച' (brokenness) മറച്ചുവെക്കരുതെന്ന് അദ്ദേഹം പഠിച്ചത് സ്വന്തം അനുഭവങ്ങളിലൂടെയാണ്. ആന്തരികമായ 'തകർച്ച' വെളിപ്പെടുത്തുന്നത്, അജപാലന പ്രവർത്തനങ്ങളുടെ ഒരു തുടക്കമായും അത് തനിക്കു ലഭിച്ചിരിക്കുന്ന ഒരു ഭാഗ്യമെന്ന നിലയിൽ ഉപയോഗിക്കണമെന്നും അദ്ദേഹം വാദിച്ചു.

വ്യക്തികൾ അവരുടെ ജീവിതത്തിൽ, നിരാശാജനകമായ ഘട്ടങ്ങളിൽ എത്തുമ്പോൾ, അവരെ ആത്മഹത്യയിൽനിന്ന് തടയുന്നതിന്, മതസമൂഹങ്ങൾക്കകത്തും പുറത്തും ആത്മാർത്ഥമായ പ്രവർത്തനം ആവശ്യമാണെന്ന് ഇദ്ദേഹത്തിന്റെ അനുഭവങ്ങൾ നമ്മെ

ബോധ്യപ്പെടുത്തും. മാനസികാരോഗ്യത്തെക്കുറിച്ചുള്ള അവബോധം, വൈകാരികമായ പിന്തുണ, ആത്മാർത്ഥമായ ഇടപെടൽ എന്നിവ നിർണായകമാണെന്ന് ഇത് വ്യക്തമാക്കുന്നു.

ഒരു സഭാ ശുശ്രൂഷകന്റെ, ജീവിതത്തിൽ വൈകാരിക പ്രശ്നങ്ങൾ , അല്ലെങ്കിൽ മാനസിക ആരോഗ്യ പ്രശ്നങ്ങൾ, ഏപ്രകാരമാണ് പ്രതികൂലവും അനുകൂലവുമായ സ്വാധീനം ചെലുത്തിയത് എന്ന് ഇതിൽനിന്നു മനസ്സിലാക്കാം.

പ്രതികൂല സ്വാധീനം എന്നതുകൊണ്ട് ഉദ്ദേശിക്കുന്നത്, ആ വ്യക്തി നേരിട്ട വിഷാദ രോഗാവസ്ഥയും, ഒറ്റപ്പെടലും, മറ്റുള്ളവർ വിശ്വാസത്തിൽ എടുക്കാതെ സംശയത്തോടെ കണ്ടതും, തന്റെ പ്രശ്നങ്ങൾ തുറന്നു പറഞ്ഞാൽ അത് സാമൂഹികമായ ബഹിഷ്കരണത്തിനു കാരണമാകുമോ എന്ന ആശങ്കയും, തന്നെ ആരും കേൾക്കുന്നില്ല എന്ന വിചാരവും ഒക്കെയാണ്. ഇതെല്ലാം ആ വ്യക്തിയിൽ ആത്മഹത്യ ചിന്ത രൂപപ്പെടുത്തുകയും അത് ആത്മഹത്യശ്രമത്തിലേക്കു നയിക്കുകയും ചെയ്തു.

അനുകൂലമായ സ്വാധീനം എന്നതുകൊണ്ട് ഉദ്ദേശിക്കുന്നത്, ഈ അനുഭവങ്ങളിലൂടെ കടന്നുപോവുകയും ആത്മഹത്യാ ശ്രമത്തിൽനിന്നു രക്ഷപെടുകയും ചെയ്തപ്പോൾ, ഒരിക്കൽ നഷ്ടമായ ദൈവവിശ്വാസം തിരികെ ലഭിച്ചു. അത് മാത്രമല്ല, ദൈവത്തിന്റെ കരുണയും സ്നേഹവും മറ്റുള്ളവരിലേക്ക് പകരേണ്ട ഉത്തരവാദിത്തം സഭ ശുശ്രൂഷകനായ തനിക്കുണ്ടെന്ന് ബോധ്യവും അദ്ദേഹത്തിനുണ്ടായി.

വൈകാരിക പ്രശ്നങ്ങൾ മറ്റുള്ളവരോട് തുറന്നുപറയുന്നതു ആവശ്യമാണെന്നും അത് സൗഖ്യദായകമാണെന്നും അദ്ദേഹം മനസ്സിലാക്കി. ആന്തരികമായ 'തകർച്ച' തുറന്നു പ്രകടിപ്പിച്ചെങ്കിൽ മാത്രമേ അതിനു പരിഹാരം ഉണ്ടാകൂ എന്നും അദ്ദേഹം തിരിച്ചറിഞ്ഞു.

ജർമി എന്ന യുവ ശുശ്രൂഷകന്റെ അനുഭവം ഇവിടെ പങ്കുവച്ചത്, വൈദികർ എന്ന നിലയിൽ ദൈവികമായ സൗഖ്യ ദാന ശുശ്രൂഷ, പ്രത്യേകിച്ചു മാനസികാരോഗ്യത്തിന്റെ കാര്യത്തിലും ആത്മഹത്യ പ്രതിരോധത്തിന്റെ മേഖലയിലും, എപ്രകാരം പ്രയോഗത്തിൽ വരുത്താം എന്ന് ചിന്തിക്കുന്നതിനുവേണ്ടിയാണ്.

**വൈദികർക്ക് തങ്ങളുടെ ഇടവകയിൽ എന്ത് ചെയ്യാനാകും ?**

1. **ആത്മീയവും വൈകാരികവുമായ പിന്തുണ (Spiritual & Emotional Support) :** വൈദികരെ ആത്മീയ നേതാക്കളായും സഭാ സമൂഹത്തിലെ വിശ്വസ്ത വ്യക്തികളായും വിശ്വാസികൾ കാണുന്നു എന്നുള്ള യാഥാർഥ്യം മനസ്സിലാക്കേണ്ടത് പ്രധാനമാണ്.

   മാനസികാരോഗ്യ വെല്ലുവിളികൾ നേരിടുന്ന വ്യക്തികൾക്ക് അത്യാവശ്യമായ വൈകാരികവും ആത്മീയവുമായ പിന്തുണ നൽകാൻ വൈദികർക്ക് കഴിയണം. പ്രാർത്ഥന, കൗൺസിലിംഗ്, വിശ്വാസ സംബന്ധമായ പഠിപ്പിക്കലുകൾ,അനുഭവങ്ങളുടെ പങ്കിടൽ എന്നിവയിലൂടെ ആവശ്യമുള്ളവർക്ക് ആശ്വാസവും മാർഗനിർദേശവും നൽകണം.

2. **മാനസികാരോഗ്യവുമായി ബന്ധപ്പെട്ട അപമാന ഭയം ഇല്ലാതാക്കുക (Destigmatization of Mental Health):** മാനസികാരോഗ്യ പ്രശ്നങ്ങളുമായി ബന്ധപ്പെട്ട അപമാന ഭയം (Stigma) കുറയ്ക്കുന്നതിൽ വൈദികർക്ക് നിർണായക പങ്ക് വഹിക്കാനാകും.

   പുരോഹിതന്മാർ പ്രസംഗവേദിയിൽ നിന്നോ അജപാലന ശുശ്രൂഷയ്ക്കിടെയോ മാനസികാരോഗ്യ പ്രശ്നങ്ങൾ തുറന്ന് ചർച്ച ചെയ്യുക. സ്വന്തം അനുഭവങ്ങൾ പങ്കുവയ്ക്കുക. മാനസികാരോഗ്യ പ്രശ്നങ്ങൾക്ക് സഹായം തേടുന്നത് സ്വീകാര്യവും പ്രോത്സാഹിപ്പിക്കപ്പെടുന്നതുമാണ് എന്ന സന്ദേശം നൽകാൻ ഇത് സഹായിക്കും.

3. **സുരക്ഷിത ഇടങ്ങൾ സൃഷ്ടിക്കൽ (Creating Safe Spaces) :** മാനസികാരോഗ്യ പ്രശ്നങ്ങൾ നേരിടുന്ന വ്യക്തികൾക്ക് ഒരു സുരക്ഷിത താവളമായി ആരാധനാലയങ്ങൾക്ക് പ്രവർത്തിക്കാനാകും.

   വിമർശനത്തെ ഭയപ്പെടാതെ ആളുകൾക്ക് അവരുടെ വൈകാരിക പോരാട്ടങ്ങളെക്കുറിച്ച് സംസാരിക്കാൻ അനുകൂലമായ ഒരു അന്തരീക്ഷം വളർത്തിയെടുക്കാൻ പുരോഹിതർക്ക് കഴിയും. ഇത്തരത്തിലുള്ള തുറന്ന സമീപനം, വൈകാരിക പ്രശ്നങ്ങൾ രൂക്ഷമാകുന്നതിനുമുമ്പേ ആവശ്യമുള്ള പിന്തുണ നൽകാനുള്ള സാധ്യത വർധിപ്പിക്കുന്നു. വൈകാരിക പ്രതിസന്ധികൾ, അല്ലെങ്കിൽ ആത്മഹത്യാചിന്തകൾ, ശ്രദ്ധിക്കപ്പെടാതെ പോകാനുള്ള സാധ്യത കുറയ്ക്കുന്നതിനു ഇതിലൂടെ സാധിക്കും.

4. **ഉചിതമായ ഇടപെടൽ നടത്തുന്ന വാതിൽ കാവൽക്കാർ (Gatekeepers for Intervention) :** തങ്ങളുടെ ഇടവകാംഗങ്ങളിൽ പരിതാപകരമായ

അവസ്ഥകളിലൂടെ കടന്നുപോകുന്നവരെയും ആത്മഹത്യാ പ്രവണതയുള്ളവരെയും തിരിച്ചറിയാൻ വൈദികർക്ക് കഴിയും.

സഭാംഗങ്ങളുമായി അടുത്ത ബന്ധം പുലർത്തിയാൽ, പെരുമാറ്റത്തിലോ, പ്രവർത്തിയിലോ, സംസാരത്തിലോ ഉണ്ടാകുന്ന മാറ്റങ്ങൾ തിരിച്ചറിയാൻ വൈദികർക്ക് സാധിക്കും. അവർക്ക് അടിയന്തിര പിന്തുണ നൽകാനും മാനസികാരോഗ്യ വിദഗ്ദ്ധരുമായി അവരെ ബന്ധിപ്പിക്കാനും കഴിയും.

5. **വിദ്യാഭ്യാസവും ആശയ പ്രചരണവും (Education & Advocacy) :** വൈദികർക്ക് ഇടവകകളിലും പള്ളികളുടെ സ്ഥാപനങ്ങളിലും മാനസികാരോഗ്യം സംബന്ധിച്ചുള്ള ആശയപ്രചരണത്തിനും, അതിനാവശ്യമായ വിഭവങ്ങൾക്കും വേണ്ടി വാദിക്കാൻ കഴിയും.

   മാനസികാരോഗ്യം, ആത്മഹത്യ പ്രതിരോധം, അതിനു ലഭ്യമായ മാർഗ്ഗങ്ങൾ എന്നിവയെക്കുറിച്ച് ഇടവകയെ ബോധവത്കരിക്കുന്നതിന് വർക്ക്ഷോപ്പുകൾ, സെമിനാറുകൾ പ്രഭാഷണങ്ങൾ എന്നിവ സംഘടിപ്പിക്കാൻ കഴിയും.

6. **സാമൂഹ്യബോധം പ്രോത്സാഹിപ്പിക്കുക (Promoting a Sense of Community) :** വ്യക്തികൾക്ക് ശക്തമായ പിന്തുണയും സഹായവും നൽകാൻ ഇടവകയ്ക്ക് കഴിയും. മാനസികാരോഗ്യ പ്രശ്നങ്ങളുമായി മല്ലിടുന്ന വ്യക്തികളിൽ ഈ സമൂഹബോധം പരിപോഷിപ്പിക്കുന്നതിൽ വൈദികരുടെ പങ്ക് വളരെ പ്രധാനമാണ്. ഒരു പിന്തുണാ ശൃംഖലയുമായി (Supportive network) ബന്ധമുണ്ടെന്ന തോന്നൽ ആത്മഹത്യയ്ക്കെതിരായ ഒരു സംരക്ഷണ കവചമാണ്.

### ദുസ്സൂചനകൾ തിരിച്ചറിയണം

ആത്മഹത്യയ്ക്കൊരുങ്ങുന്നവർ പൊതുവേ കാണിക്കാറുള്ള ലക്ഷണങ്ങൾ എന്തൊക്കെയെന്ന് മനസ്സിലാക്കിയാൽ മാത്രമെ ആത്മഹത്യകൾ തടയാൻ സാധിക്കൂ.

ആത്മഹത്യയെക്കുറിച്ചു സംസാരിക്കുക, മരണത്തെക്കുറിച്ച് സംസാരിക്കുകയൊ വായിക്കുകയോ എഴുതുകയോ ചെയ്യുക, വിഷമോ ആയുധങ്ങളോ പോലുള്ള സാധനങ്ങൾ വാങ്ങുക, താൻ എല്ലാവർക്കുമൊരു ഭാരമായിത്തീർന്നെന്ന മട്ടിൽ സംസാരിക്കുക, വിൽപത്രം തയ്യാറാക്കുക, വിലപിടിപ്പുള്ള വസ്തുവകകൾ ആർക്കെങ്കിലും കൊടുത്തൊഴിവാക്കുക, കുടുംബാംഗങ്ങളെയും സുഹൃത്തുക്കളെയുമൊക്കെ പതിവില്ലാതെ സന്ദർശിക്കുകയോ ബന്ധപ്പെടുകയോ ചെയ്യുക, എല്ലാവരിൽ നിന്നും എല്ലാറ്റിൽ നിന്നും ഒഴിഞ്ഞുമാറാൻ തുടങ്ങുക എന്നിവ ഇതിൽ പ്രധാനമാണ്.

അമിതമദ്യപാനമുള്ളവരെയും, മുമ്പ് ആത്മഹത്യയ്ക്കു ശ്രമിച്ചിട്ടുള്ളവരെയും, വിഷാദം പോലുള്ള മാനസിക രോഗങ്ങളുള്ളവരെയും ആരെങ്കിലും ആത്മഹത്യ ചെയ്തിട്ടുള്ള കുടുംബങ്ങളിൽ നിന്നുള്ളവരെയും പ്രത്യേകം കരുതുക.

പൊടുന്നനെയുള്ള വികാരവിക്ഷോഭങ്ങൾ, വൃത്തിക്കും വെടിപ്പിലും ജീവിക്കുന്നതിലും ദൈനംദിന കാര്യങ്ങളിലും താൽപര്യം നഷ്ടമാവുക, ഉറക്കത്തിലും വിശപ്പിലും വ്യതിയാനങ്ങൾ, മദ്യപാനമോ ലഹരിയുപയോഗമോ വർദ്ധിക്കുക, അശ്രദ്ധമായും സാഹസികമായും വാഹനമോടിക്കുക, വല്ലാതെ നിരാശപ്പെട്ടു നടന്നിരുന്ന ആൾ പെട്ടെന്ന് ഏറെ ശാന്തനും സന്തുഷ്ടനുമായി കാണപ്പെടുക എന്നിവയും ആത്മഹത്യയുടെ മുന്നോടിയാവാം.

### ചെയ്യേണ്ട ചില കാര്യങ്ങൾ

- മനസ്സുതുറന്നു സംസാരിക്കാനും ഉള്ളിലെ സങ്കടവും കോപവുമൊക്കെ ബഹിർഗമിപ്പിക്കാനും അവസരം നൽകുക. ക്ഷമയോടെ, സശ്രദ്ധം കാതുകൊടുക്കുക. വെളിപ്പെടുത്തുന്ന കാര്യങ്ങൾ ശരിയോ തെറ്റോ തുടങ്ങിയ വിലയിരുത്തലുകൾക്ക് മുതിരാതിരിക്കുക.
- അവരുടെ ജീവൻ നിങ്ങൾക്കും മറ്റുള്ളവർക്കും പ്രാധാന്യമുള്ളതാണ് എന്നറിയിക്കുക.
- ആത്മഹത്യാചിന്തകൾ പലപ്പോഴും താത്ക്കാലികം മാത്രമാണെന്ന് ഓർമിപ്പിക്കുക.
- ആത്മഹത്യ നടപ്പാക്കാൻ പദ്ധതിയിട്ടിട്ടുണ്ടോ, സാമഗ്രികൾ വല്ലതും സ്വരുക്കൂട്ടിയിട്ടുണ്ടോ, സമയം നിശ്ചയിച്ചിട്ടുണ്ടോ എന്നൊക്കെ ആരായുക.
- കൃത്യമായ ആസൂത്രണങ്ങൾ പൂർത്തീകരിച്ചിട്ടിരിക്കുന്നവരെ തനിച്ചുവിടാതിരിക്കുക.
- വിഷാദത്തിന്റെയോ മറ്റു മാനസികരോഗങ്ങളുടെയോ അമിതമദ്യപാനത്തിന്റെയോ ലഹരിയുപയോഗത്തിന്റെയോ സൂചനകളുണ്ടെങ്കിൽ സൈക്യാട്രിസ്റ്റിനെക്കാണാനും, കടുത്ത മാനസികസംഘർഷം സഹിക്കുന്നവരോട് കൗൺസലിങ് സ്വീകരിക്കാനും നിർദേശിക്കുക.
- തുടർചികിത്സകൾക്കു മുടക്കം വരുത്തുന്നില്ല, മരുന്നുകൾ കുറിക്കപ്പെട്ടിട്ടുണ്ടെങ്കിൽ അവ യഥാ

വിധി എടുക്കുന്നുണ്ട്, എന്നൊക്കെ ഉറപ്പുവരുത്തുക.

- ആത്മഹത്യയ്ക്ക് ഉപയോഗിച്ചേക്കാവുന്ന, കീടനാശിനികൾ പോലുള്ള സാധനങ്ങൾ അവർക്ക് എപ്പോൾ വേണമെങ്കിലും കൈവശപ്പെടുത്താവുന്ന സാഹചര്യം തടയാൻ ശ്രമിക്കുക.

**വിഷാദം അഥവാ ഡിപ്രഷൻ**

ആത്മഹത്യയ്ക്കു കാരണമാകാറുള്ള മാനസിക പ്രശ്നങ്ങളിൽ പ്രധാനപ്പെട്ട ഒന്നാണ് വിഷാദം അഥവാ ഡിപ്രഷൻ. ഇതിന്റെ ലക്ഷണങ്ങൾ താഴെപ്പറയുന്നവയാണ് :

**തുടർച്ചയായി നൈരാശ്യം അനുഭവപ്പെടുക.**

- ഒന്നിലും താത്പര്യം തോന്നാതെയോ ഒന്നിൽ നിന്നും സന്തോഷം കിട്ടാതെയോ വരിക .
- വിശപ്പോ തൂക്കമോ വല്ലാതെ കുറയുകയോ കൂടുകയോ ചെയ്യുക.
- ഉറക്കം നഷ്ടമാവുകയോ അമിതമാവുകയോ ചെയ്യുക.
- ചിന്തയും ചലനങ്ങളും സംസാരവും, മന്ദഗതിയിലോ അസ്വസ്ഥമോ ആവുക.
- ഒന്നിനുമൊരു ഊർജം തോന്നാതിരിക്കുകയോ ആകെ തളർച്ച അനുഭവപ്പെടുകയോ ചെയ്യുക.
- താൻ ഒന്നിനും കൊള്ളാത്ത ഒരാളാണെന്നോ കുറ്റബോധമോ തോന്നിത്തുടങ്ങുക.
- ചിന്തിക്കുന്നതിനും തീരുമാനങ്ങളെടുക്കുന്നതിനും ശ്രദ്ധ കേന്ദ്രീകരിക്കുന്നതിനും കഴിവു കുറയുക.
- മരണത്തെയോ ആത്മഹത്യയെയോ പറ്റി സദാ ആലോചിക്കുക.

ഇപ്പറഞ്ഞവയിൽ അഞ്ചെണ്ണമെങ്കിലും, രണ്ടാഴ്ചയിലേറെ, നിത്യജീവിതത്തെ ബാധിക്കുന്നത്ര തീവ്രതയോടെ നിലനിൽക്കുന്നവർക്ക് വിഷാദരോഗം സംശയിക്കാം. മേൽപ്പറഞ്ഞ ലക്ഷണങ്ങൾ പ്രകടമാകുന്നവർ വിദഗ്ധസഹായം തേടേണ്ടതുണ്ട്.

20 -ാം പേജിൽ നിന്നും തുടർച്ച

പാലസ്തീൻ ജനതയുടെ പൂർവ്വികർ കനാന്യർ ആണെന്നവാദഗതി ശക്തമാകുമ്പോഴാണ് യാഥാർത്ഥ്യം അറിയാൻ ശ്രമിക്കേണ്ടത്. അവർക്ക് മാത്രം അവകാശപ്പെടാവുന്ന ഒരു വംശീയ പ്രാമുഖ്യവും ബന്ധവും Southern Levant മായിട്ടുണ്ടോ? ഇതിനു ശരിയായ ഉത്തരം കിട്ടണമെങ്കിൽ കനാന്യർ ആരെന്ന ചോദ്യത്തിന് ഉത്തരം വേണം. ആൻ കില്ലെബ്രൂ എന്ന പുരാവസ്തു ഗവേഷക 'Biblical People & Ethinicity' എന്ന തന്റെ പുസ്തകത്തിൽ രേഖപ്പെടുത്തുന്നത് ''കനാന്യർ'' ഒറ്റ വംശീയ വിഭാഗത്തിൽ പെട്ടവരല്ല. 1550-1200 ബി.സി. വരെയുള്ള കാലഘട്ടത്തിലെ വ്യത്യസ്ത വംശീയ വിഭാഗങ്ങൾ ചേർന്നതാണ്''. John R. Abercrombie (University of Penssylvania) James B Pritchard എന്നിവരുടെ നിഗമനത്തിൽ കനാൻ നാടിന്റെ കൃത്യമായ ഭൂമിശാസ്ത്രപരിധി നിശ്ചയിക്കുക എളുപ്പമല്ല. എന്നാൽ കിഴക്കൻ സിറിയയിൽ നിന്നും ഉത്ഭവിച്ച് മെഡിറ്ററനേറിയൻ തീരത്തേക്ക് തെക്കോട്ട് കുടിയേറി, ജോർദ്ദാൻ നദിയും മെഡിറ്ററനേറിയനും ഇടയിൽ (ഇന്നത്തെ ഇസ്രായേൽ) ജീവിച്ച നഗരവാസികളായ ഒരു കൂട്ടമാണ് കനാന്യർ. അവർ ഒരിക്കലും ഒരു സാമ്രാജ്യം സ്ഥാപിച്ചിരുന്നില്ല. മാത്രമല്ല യിസ്രായേൽ മിസ്രയീമിൽ നിന്നും കനാനിലേക്ക് കുടിയേറിയപ്പോൾ ഉണ്ടായിരുന്ന ഏഴ് ഗോത്രങ്ങൾ ഒരു തരത്തിൽ അല്ലെങ്കിൽ മറ്റൊരുതരത്തിൽ (കനാന്റെ മക്കൾ എന്നും തലമുറകളിൽപ്പെട്ടവരെന്നം) യിസ്രായേലുമായി ബന്ധപ്പെട്ടവർ ആയിരുന്നു. അവരെയെല്ലാം പൂർണ്ണമായും ഉന്മൂലനം ചെയ്തിട്ടില്ലായിരുന്നു എന്നും പഠനങ്ങൾ (വി. വേദപുസ്തക പശ്ചാത്തലത്തിലും) സൂചിപ്പിക്കുന്നു. ഇതെല്ലാം വെളിപ്പെടുത്തുന്നത് പാലസ്തീൻ ജനതയുടെ പൂർവ്വീകർ ഈ കനാന്യരാണെന്ന വാദഗതിക്ക് പകരം കനാന്യർ ഉൾപ്പെടെ നൂറ്റാണ്ടുകളായി പ്രദേശത്ത് ജീവിച്ചിരുന്ന പുരാതന നാഗരികതകളുടെയും, മതങ്ങളുടെയും പിൻഗാമികളാണ് ഇപ്പോഴത്തെ പാലസ്തീൻ ജനത എന്നത്രേ.

എ.ഡി. 135 ൽ റോമാക്കാർ 'യെഹൂദ്യ' എന്ന പേര് മാറ്റി പാലസ്തീൻ എന്ന് Southern Levant പ്രദേശങ്ങൾക്ക് നൽകിയതാണ് എന്നതും പുരാതന ഫെലിസ്ത്യർ അത്രേ പാലസ്തീൻ ജനവിഭാഗം എന്ന തെറ്റായ വാദഗതിയും ആധുനിക പാലസ്തീനെ പിന്തുണയ്ക്കുന്നവർ ഓർക്കേണ്ട ചരിത്രപരമായ വസ്തുത ആകുന്നു. ഫെലിസ്ത്യർ കടലുകടന്നു വന്ന Agean വിഭാഗമാണെവന്നും ചരിത്രം പറയുന്നു. അങ്ങനെയെങ്കിൽ ആരാണ് യഥാർത്ഥ അവകാശികൾ എന്നത് തർക്ക വസ്തുത തന്നെ.

തുടരും..........

വാൽസല്യ കുഞ്ഞുങ്ങളേ,

നിങ്ങളേവരും ക്ഷേമമായിരിക്കുന്നുവല്ലോ. ഇസ്രായേൽ പലസ്തീൻ യുദ്ധ വാർത്തകൾ നിങ്ങൾ ശ്രദ്ധിക്കുന്നുണ്ടാവുമല്ലോ. മനോഹരമായ ഈ ഭൂമിയിൽ നശ്വരവും, ചെറുതുമായ ഈ മനുഷ്യ ജീവിതം പരസ്പരം സ്നേഹിച്ചും, സഹകരിച്ചും, കരുതിയും ജീവിക്കേണ്ടതിനു പകരം മതത്തിന്റെയും, മണ്ണിന്റെയുമൊക്കെ പേരിൽ പരസ്പരം കൊന്നു തീർക്കുന്ന ഭയാനകവും, ഹൃദയം തകർക്കുന്നതുമായ കാഴ്ചകളാണല്ലോ നാം കാണുന്നത്. ഈ യുദ്ധത്തിന്റെ ഇരകളേറെയും നിഷ്കളങ്കരായ നിങ്ങളേപ്പോലുള്ള കുഞ്ഞുങ്ങളാണെന്നുള്ളത് ഏറെ വേദനിപ്പിക്കുന്നു. വ്യക്തികളുടെ മനസ്സുകളിലെ അസമാധാനവും, അസഹിഷ്ണുതയുമാണ് സമൂഹത്തെയും, രാജ്യങ്ങളേയും കലാപ കലുഷിതമാക്കുന്നത്. നമ്മുടെ ഹൃദയങ്ങളെ ശാന്തമാക്കുവാനും, യുദ്ധങ്ങളിലേർപ്പെട്ടിരിക്കുന്ന രാഷ്ട്രങ്ങളിൽ ശാശ്വത സമാധാനം ഉണ്ടാകുവാനും നമുക്ക് മുട്ടിപ്പായി പ്രാർത്ഥിക്കാം.

സ്കൂളിൽ നിന്നും അവൻ വീട്ടിലേക്ക് പോവുകയായിരുന്നു. അപ്പോഴാണ് മുന്നിൽ ഉള്ള ആ കുട്ടിയുടെ കയ്യിൽ നിന്നും പുസ്തകങ്ങൾ താഴെ വീഴുന്നത് അവൻ കണ്ടത്. അവൻ ഓടിച്ചെന്ന് ആ കുട്ടിയെ സഹായിച്ചു. ആ കുട്ടിയെ വീട്ടിലേക്ക് ക്ഷണിച്ചു. അന്നത്തെ സായാഹ്നം അവർ ഒരുമിച്ചു ചിലവഴിച്ചു. പിന്നീട് പല ദിവസവും അവർ കണ്ടുമുട്ടി. വർഷങ്ങൾക്ക് ശേഷം പഠനത്തിനായി അവന് ദൂരേക്ക് പോകേണ്ടി വന്നു. പോകുന്നതിന് തലേദിവസവും അവർ കണ്ടുമുട്ടി. അന്ന് ആ സുഹൃത്ത് അവനോട് പറഞ്ഞു: നമ്മൾ ആദ്യം കണ്ടപ്പോൾ നീ എന്നെ സഹായിച്ചത് പുസ്തകങ്ങൾ എടുത്ത് തന്ന് മാത്രമല്ല, എന്റെ ജീവിതം തിരിച്ചുതന്നുമാണ്. പരീക്ഷയിലും തോറ്റ്, സ്നേഹിക്കുവാൻ ആരുമില്ലെന്ന തോന്നലിൽ ആത്മഹത്യ ചെയ്യാൻ പോവുകയായിരുന്നു ഞാൻ. ഒരു കണ്ടുമുട്ടലും അപ്രതീക്ഷിതമല്ല, എവിടെയോ ഒരു നിയോഗം ഒളിഞ്ഞുകിടക്കുന്നുണ്ടാകും. സ്ഥിരം കണ്ടുമുട്ടുന്നവർക്കിടയിൽ പതിവ് വർത്തമാനങ്ങളും ക്രയവിക്രയങ്ങളും മാത്രമേ ഉണ്ടാകൂ. എന്നുംകൂടെയുള്ളവരാകണമെന്നില്ല എപ്പോഴും താങ്ങാകുന്നത്. എന്നോ കണ്ടുമുട്ടി പിന്നീടൊരിക്കലും കാണാത്ത ചിലർ മാർഗദർശികളായേക്കാം. ഒറ്റയ്ക്ക് നടക്കുന്നവരെല്ലാം ഒറ്റയാന്മാരാകണമെന്നില്ല. ഒറ്റപ്പെട്ടുപോയവരുമാകാം. ഒന്ന് പുഞ്ചിരിച്ചാലോ ഒന്ന് അടുത്തിരുന്നാലോ സ്വസ്ഥമാകാൻ കഴിയുന്ന അനേകർ ആരാലും ശ്രദ്ധിക്കപ്പെടാതെ അലഞ്ഞുതിരിയുന്നുണ്ട്. ഒരു വാക്കോ സ്പർശനമോ നൽകിയാൽ അവരും തങ്ങളുടെ ആകാശം കണ്ടെത്തും. ഒന്ന് പുഞ്ചിരിച്ചാൽ ചിലപ്പോൾ നമുക്ക് ആരുടെയെങ്കിലും ആകാശത്തിലേക്കുള്ള ചൂണ്ടുപലകയാകാൻ കഴിയും. നിങ്ങളുടെ മുഖങ്ങളിൽ പുഞ്ചിരി വിടരട്ടെ.

മക്കളേ ഈ നവംബർ മാസത്തിന്റെ പ്രത്യേകതകൾ നിങ്ങൾക്കറിയാമല്ലോ. മലങ്കരയുടെ മഹാപരിശുദ്ധൻ പരിശുദ്ധ പരുമല കൊച്ചു തിരുമേനിയുടെ ഓർമ്മ പരിശുദ്ധ സഭ കൊണ്ടാടുന്ന മാസമാണല്ലോ ഇത്. മലങ്കര സഭയെ ഇരുപതാം നൂറ്റാണ്ടിലേക്ക് നയിക്കുവാൻ, ഇരുളിലായിരുന്ന ഒരു സമൂഹത്തിന് വെളിച്ചമേകാൻ ദൈവത്താൽ അമ്മയുടെ ഉദരത്തിൽ വച്ചുതന്നെ തെരഞ്ഞെടുക്കപ്പെട്ട്, പരിശുദ്ധാത്മാവിനാൽ നിറയപ്പെട്ട് മലങ്കരയിൽ വിശുദ്ധിയുടെ പരിമളം കൊണ്ട് സൂര്യശോഭ പ്രസരിപ്പിച്ച മഹാത്മാവാണ് പരിശുദ്ധ പരുമല തിരുമേനി. ജന്മം കൊണ്ട് മുളംന്തുരുത്തി ദേശത്തേയും, കർമ്മം കൊണ്ട് മലങ്കര സഭ മുഴുവനേയും, തന്റെ കബറിടം മൂലം പരുമല ദേശത്തേയും ശോഭിപ്പിക്കുന്ന പുണ്യവാന്റെ ജീവിതം ക്രിസ്തു സാക്ഷ്യത്തിന്റെ നേർരൂപമാണെന്നതിൽ സംശയമില്ല. പ്രാർത്ഥന, നോമ്പ്, ഉപവാസങ്ങൾ കൊണ്ട് ശരീരത്തെ ക്ഷീണിപ്പിച്ചും, എന്നാൽ ആത്മാവിനെ ഉജ്ജ്വലിപ്പിച്ചും അദ്ദേഹം തന്റെ ജീവിതം ശോഭിതമാക്കി. സമൂഹത്തിൽ നിന്ന് ദൂരെ മാറിയിരുന്ന് തപസ്സ് മുതലായ സന്യാസ വൃത്തികൾ ചെയ്യുന്നതിലുപരി സമൂഹ മധ്യത്തിൽ പ്രകാശം വിതറി നടക്കുന്ന ദൂതൻ ആയിരുന്നു പരുമല തിരുമേനി. സമൂഹത്തിൽ താണ നിലയിലുള്ളവരുടെ ഉന്നമനം ലക്ഷ്യമാക്കി ധാരാളം സ്കൂളുകൾ അദ്ദേഹം സ്ഥാപിച്ചു. തന്റെ തണലിൽ വിശ്രമം തേടിയെത്തുന്നവർക്ക് കുളിർമ നൽകികൊണ്ട് വെയിലിന്റെ താപം സ്വന്തം ശരീരത്തിൽ ഏറ്റുവാങ്ങുന്ന ഒരു വൻമരമായിരുന്നു പരിശുദ്ധ പരുമല തിരുമേനി. ആ കബറിടത്തിലേക്ക് പ്രാർത്ഥനാമന്ത്രങ്ങളുമായി കടന്നുവരുന്ന നാനാ

ജാതി മതസ്ഥർ ആ വിശുദ്ധ ജീവിതത്തിന് ഉത്തമ ഉദാഹരണങ്ങളാണ്. ആ പിതാവിന്റെ മാദ്ധ്യസ്ഥം നമുക്കഭയമാകട്ടെ.

പരിശുദ്ധ സഭ പുതിയ ഒരു ആരാധനാ വർഷത്തിലേക്ക് പ്രവേശിക്കുകയാണ്. പരിശുദ്ധ സഭയുടെ ആരാധനാ കലണ്ടർ സജ്ജീകരിച്ചിരിക്കുന്നത് നമ്മുടെ കർത്താവിന്റെ മനുഷ്യാവതാര സംഭവങ്ങളിൽ നാമും പങ്കുചേരത്തക്കവിധത്തിലും, നമ്മുടെ സഭാ ജീവിതം ദൈവ കേന്ദ്രീകൃതമായി നയിക്കത്തക്കവിധത്തിലുമാണ്. കൂദോശ് ഈത്തോ അഥവാ സഭയുടെ ശുദ്ധീകരണപ്പെരുന്നാളോടെയാണ് ആരാധനാ വർഷം ആരംഭിക്കുന്നതെന്ന് നിങ്ങൾക്കറിയാമല്ലോ. സഭയുടെ ശുദ്ധീകരണം എന്നാൽ സഭയുടെ അംഗങ്ങളായ നാം ഓരോരുത്തരുടേയും ശുദ്ധീകരണമാണ്. 'ശുദ്ധീകരണം കൂടാതെ ആരും കർത്താവിനെ കാണുകയില്ല' (എബ്രാ. 12:14) എന്നാണല്ലോ തിരുവചനം നമ്മെ ഓർമ്മിപ്പിക്കുന്നത്. നമ്മെത്തന്നെ ദൈവസന്നിധിയിൽ ശുദ്ധീകരിച്ച്, പ്രതിഷ്ഠിച്ച് ദൈവം നമ്മെ ഏൽപ്പിച്ചിരിക്കുന്ന ഉത്തരവാദിത്വങ്ങൾ നിർവ്വഹിക്കുവാൻ നമ്മെത്തന്നെ ദൈവസന്നിധിയിൽ സമർപ്പിക്കാം. ദൈവം നിങ്ങളെ അനുഗ്രഹിക്കട്ടെ.

സ്നേഹത്തോടെ,

നിങ്ങളുടെ **ജൂലിചേച്ചി**

## കോനൂൻക്ദീം-ഡിസംബർ

1. ഇരുപത്തിയഞ്ച് നോമ്പ് (യൽദോ നോമ്പ്) ആരംഭം.
3. ഏലിശുബായുടെ അടുക്കലേക്കുള്ള മറിയാമിന്റെ യാത്രയുടെ ഞായറാഴ്ച (വനിതാദിനം). തോമ്മാ മാർ ദീവന്നാസിയോസ് മെത്രാപ്പോലീത്തായുടെ 52-ാം ഓർമ്മ (പത്തനാപുരം മൗണ്ട് താബോർ ദയറാ).
4. സഹദാ സ്ത്രീകളായ മർത്ത് ബർബാറായുടെയും, മർത്ത് യൂലിയാനായുടെയും ഓർമ്മ.
5. മൂറായുടെ എപ്പിസ്കോപ്പാ ആയ നിക്കലാവോസ് എന്ന മാർ സോഖേയുടെ ഓർമ്മ.
8. പരിശുദ്ധ ബസേലിയോസ് ഔഗേൻ പ്രഥമൻ കാതോലിക്കാ ബാവായുടെ 48-ാം ഓർമ്മ (ദേവലോകം കാതോലിക്കേറ്റ് അരമന).
9. മാത്യൂസ് മാർ ബർന്നബാസ് മെത്രാപ്പോലീത്തായുടെ 11-ാം ഓർമ്മ (വളയംചിറങ്ങര സെന്റ് പീറ്റേഴ്സ് & സെന്റ് പോൾസ് പള്ളി).
10. മാർ യൂഹാനോൻ മാംദാനായുടെ ജനനത്തിന്റെ ഞായറാഴ്ച-ബാലദിനം. മദ്ധ്യസ്ഥപ്രാർത്ഥനാദിനം. മാർ ബഹനാം സഹദായുടെയും, സഹോദരി സാറായുടെയും, കൂട്ടു സഹദേന്മാരുടെയും, മാബൂഗിലെ മാർ പീലക്സീനോസിന്റെയും ഓർമ്മ.
13. ദാനിയേൽ മാർ പീലക്സീനോസ് മെത്രാപ്പോലീത്തായുടെ 33-ാം ഓർമ്മ (പത്തനംതിട്ട ബേസിൽ അരമന).
17. മാർ യൗസേഫിനുണ്ടായ വെളിപാടിന്റെ ഞായറാഴ്ച. പ. ബസേലിയോസ് ഗീവർഗീസ് പ്രഥമൻ കാതോലിക്കാ ബാവായുടെ 95-ാം ഓർമ്മ (വാകത്താനം വള്ളിക്കാട്ടു ദയറാ).
18. വി. മാർത്തോമ്മാ ശ്ലീഹാ കുന്തമേറ്റതിന്റെ ഓർമ്മ.
20. മാർ ഇഗ്നാത്തിയോസ് നൂറോനോയുടെ ഓർമ്മ.
21. വി. മാർതോമ്മാ ശ്ലീഹാ രക്തസാക്ഷി മരണം പ്രാപിച്ചതിന്റെ ഓർമ്മ.
24. ജനനപ്പെരുന്നാളിനു മുമ്പുള്ള ഞായറാഴ്ച (വംശാവലി ഞായറാഴ്ച).
25. യൽദോപ്പെരുന്നാൾ (കർത്താവിന്റെ ജനനപ്പെരുന്നാൾ) - ക്രിസ്തുമസ്. ഇരുപത്തിയഞ്ച് നോമ്പ് (യൽദോ നോമ്പ്) വീടൽ.
26. വി. ദൈവമാതാവിന്റെ പുകഴ്ച പെരുന്നാൾ. യാക്കോബ് മാർ പോളിക്കാർപ്പോസ് മെത്രാപ്പോലീത്തായുടെ 37-ാം ഓർമ്മ (കൊരട്ടി സീയോൻ സെമിനാരി).
27. ശിശുവധ പെരുന്നാൾ (ശിശുസഹദേന്മാരുടെ ഓർമ്മ).
31. ജനനപ്പെരുന്നാളിനുശേഷം ഒന്നാം ഞായറാഴ്ച

**ഉല്പത്തി**

1. അബ്രഹാമിന്റെ വീട്ടിൽ എത്ര അഭ്യാസികൾ ഉണ്ടായിരുന്നു?
2. ആട്ടിൻകൂട്ടത്തിനുവേണ്ടി യാക്കോബ് ലാബാനെ സേവിച്ചത് എത്ര നാൾ?
3. ആദ്യമായി യാഗപീഠത്തെപ്പറ്റിയുള്ള പരാമർശം എവിടെ?
4. ആരുടെ കാലത്താണ് ഭൂവാസികൾ പിരിഞ്ഞു പോയത്?
5. 'ഇതു സ്വർഗ്ഗത്തിന്റെ വാതിൽ' എന്ന് യാക്കോബ് പറഞ്ഞ സ്ഥലം?
6. ഇന്നത്തെ ഈജിപ്തിന്റെ പൗരാണികനാമം എന്ത്?
7. ഊസിന്റെ പിതാവാര്?
8. എത്ര സഹോദരന്മാരെയാണ് യോസേഫ് ഫറവോന്റെ മുൻപിൽ നിർത്തിയത്?
9. ഏത് പേരിൽ നിന്നാണ് ബേർ-ശേബ എന്ന പേര് പട്ടണത്തിന് ലഭിച്ചത്?
10. ഏദോമിലെ ആദ്യത്തെ രാജാവ് ആര്?

**വി. മത്തായി**

1. ആദ്ധ്വാനിക്കുന്നില്ല, നൂല്ക്കുന്നില്ല, പക്ഷെ ബഹു സൗന്ദര്യമാണ് എന്ത്?
2. അവർ തങ്ങളുടെ മരിച്ചവരെ അടക്കം ചെയ്യട്ടെ ആര്?
3. ആരോടാണ് വേഗത്തിൽ ഇണങ്ങേണ്ടത്?
4. ഏതു കുഷ്ഠരോഗിയുടെ വീട്ടിലാണ് യേശു വിരുന്നിന് പോയത്?
5. ഗോൽഗോഥാ എന്നതിന്റെ അർത്ഥം?
6. ദൈവമക്കൾ ലോകത്തിന്റെ ആരാകുന്നു?
7. നീതിമാനും നീതികെട്ടവർക്കും ഒരുപോലെ ദൈവം നൽകുന്നത് എന്ത്?
8. ശലോമോനിലും വലിയജ്ഞാനി?
9. ക്ഷമിക്കപ്പെടാത്ത ദൂഷണം ഏത്?
10. സഹോദരനെ മൂഢാ എന്നു വിളിക്കുന്നവർക്കുള്ള ശിക്ഷ?

**സഭാചരിത്രം**

1. ദൈവമാതാവിന്റെ ഒരു വാങ്ങിപ്പ് പെരുന്നാൾ ദിവസം മലങ്കര സഭാ ചരിത്രത്തിൽ ഇദംപ്രഥമമായി ഒരു സംഭവം നടക്കുകയുണ്ടായി. എന്താണ് ആ സംഭവം?
2. സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ പ്രസിഡന്റ് ജീവനോടിരിക്കെ അദ്ദേഹത്തിന്റെ സാന്നിധ്യമില്ലാതെ വൈസ്പ്രസിഡന്റ് അദ്ധ്യക്ഷ വഹിച്ച മലങ്കര അസോസിയേഷൻ?
3. കണ്ടനാട് പടിയോല പാസ്സാക്കിയ വർഷം?
4. ആദ്യമായി സൈത്ത് കൂദാശ നടത്തിയ പൗരസ്ത്യ കാതോലിക്ക ആരാണ്?
5. കാതോലിക്കാമാരുടെ സ്വകാര്യ ചാപ്പൽ ആരുടെ നാമത്തിലാണ് സ്ഥാപിക്കുപ്പെട്ടിരിക്കുന്നത്?

## ഉത്തരങ്ങൾ ക്വിസ് 14

1. ഹവ്വാ
2. മനുഷ്യൻ ഏകനായിരിക്കുന്നത്
3. ഹീദ്ദേക്കെൻ
4. നാഹോർ
5. അരാം
6. ഏൻ മിശ്പാത്ത്
7. 9
8. ലോത്ത്
9. ബേല
10. സിദ്ദീം താഴ്‌വരയിൽ

**വി. മത്തായി**

1. ദാവീദ്
2. ശലോമോൻ
3. 14
4. നസറെത്ത്
5. അർക്കലയോസ്
6. ബേത്‌ലേഹെം
7. യോർദ്ദാൻ
8. യോഹന്നാൻ സ്നാപകൻ
9. യെഹൂദ്യ മരുഭൂമിയിൽ
10. പൊന്ന്, മൂര്, കുന്തിരിക്കം

**സഭാചരിത്രം**

1. മാർ അഹത്തുള്ള
2. മാർത്തോമ്മാ ഢക
3. 1780
4. 10500
5. മാർ ദീയസ്ക്കോറോസ്

## ശരിയുത്തരം നൽകിയവർ

ജോയ്സ് ഉമ്മൻ കാരയ്ക്കാട്, ജൂലി തോമസ് യോർദ്ദാൻപുരം, ബിനു സന്തോഷ് പിരളശ്ശേരി, റോസമ്മ റോയി നീർവിളാകം, അക്കാമ്മ ജോയി പേരിശ്ശേരി ഈസ്റ്റ്, ബാബു ജോർജ്ജ് പൂഴിക്കാട്, ഷീല ജോസഫ് കാരയ്ക്കാട്, ഏലിയാമ്മ ജോർജ്ജ് നീർവിളാകം, ലിസ്സി ജോസ് പൂഴിക്കാട്

**വിജയി : ഏലിയാമ്മ ജോർജ്ജ് നീർവിളാകം**

ഫാ. പി. കെ. കോശി
(ഭദ്രാസന സെക്രട്ടറി)





ജ്വലിച്ചു പ്രകാശിക്കുന്ന ദീപസ്തംഭമായി നില കൊള്ളുന്ന പരിശുദ്ധ പരുമല തിരുമേനിയുടെ 121-ാം ഓർമ്മപെരുന്നാൾ പരുമല സെമിനാരിയിലും, സഭയിലെ വിവിധ ദേവാലയങ്ങളിലും സമുചിതമായി കൊണ്ടാടുകയുണ്ടായല്ലോ. ആ പുണ്യവാന്റെ കബ റിനെ ലക്ഷ്യമാക്കി സഞ്ചരിച്ച നമുക്ക് ആ പരിശു ദ്ധന്റെ ജീവിത വിശുദ്ധിയും, നൈർമല്യവും നമ്മുടെ ജീവിതത്തിൽ പുലർത്തുവാൻ ഇടയാകട്ടെ എന്ന് പ്രാർത്ഥിക്കുന്നു.

ചെങ്ങന്നൂർ ഭദ്രാസന വൈദിക യോഗം ഒക്ടോബർ മാസം 3-ാം തീയതി ബഥേൽ അരമനയിൽ വച്ച് അഭിവന്ദ്യ ഇടവക മെത്രാപ്പൊലീത്താ തിരുമേനിയുടെ അദ്ധ്യക്ഷതയിൽ നടത്തപ്പെട്ടു. 'മാനസികാരോഗ്യ വളർച്ചയിലും ആത്മഹത്യ പ്രതിരോധത്തിലും വൈദികരുടെ പങ്ക്' എന്ന വിഷയത്തിൽ ഡോ. സിബി തരകൻ ക്ലാസ്സ് നയിച്ചു.

ഭദ്രാസന സണ്ടേസ്കൂൾ സഹപാഠ്യ മത്സരങ്ങൾ ഒക്ടോബർ 14-ാം തീയതി പുത്തൻകാവ് മെത്രാപ്പോ ലീത്തൻ സ്കൂളിൽ വച്ചും, ഭദ്രാസന യുവജനപ്രസ്ഥാ നത്തിന്റെ നേതൃത്വത്തിൽ ഇടവകയിലെ യൂണിറ്റ് ഭാരവാഹികളുടെ നേതൃസംഗമം ഒക്ടോബർ 15-ാം തീയതി ബഥേൽ അരമനയിൽ വച്ചും നടത്തപ്പെട്ടു.

ഭദ്രാസന സഡേസ്കൂളിന്റെ നേതൃത്വത്തിൽ അദ്ധ്യാപക പരിശീലന ക്ലാസ്സ് ഒക്ടോബർ മാസം 24-ാം തീയതി ബഥേൽ അരമനയിൽ വച്ച് നടത്തപ്പെട്ടു. വിവിധ ദേവാലയങ്ങളിൽ നിന്നുമായി 600 ലധികം അദ്ധ്യാപകർ ക്ലാസ്സിൽ പങ്കെടുത്തു. ബിഷപ്പ് ഡോ. തോമസ് തറയിൽ മുഖ്യസന്ദേശം നൽകി.

ബഥേൽ അരമനയോടു ചേർന്ന് എം.സി. റോഡിന് അഭിമുഖമായി 24 സെന്റ് സ്ഥലവും നില്പു കെട്ടിടങ്ങളും അടങ്ങുന്ന വസ്തു മെത്രാസനം ആർജി ച്ചെടുക്കുവാനുള്ള പ്രവർത്തനങ്ങൾ ദ്രുതഗതിയിൽ പുരോഗമിച്ചുകൊണ്ടിരിക്കുന്നു. ഇടവകയും, വിശ്വാ സികളും ഈ കാര്യങ്ങളോട് ആത്മാർത്ഥമായി സഹ കരിക്കുന്നു. തുടർന്നും ഉൽസാഹത്തോട് ഈ പ്രവർ ത്തനങ്ങൾക്ക് വേണ്ടുന്ന സഹായസഹകരണങ്ങൾ ചെയ്യണമേ എന്ന് സ്നേഹത്തോടെ ഓർമിപ്പിക്കുന്നു.

ചെങ്ങന്നൂർ ഭദ്രാസനത്തിന്റെ നേതൃത്വത്തിലും സൗദിയിൽ പ്രവർത്തിക്കുന്ന സെന്റ് തോമസ് ഓർത്തഡോക്സ് കോൺഗ്രിഗേഷന്റെ സഹായ ത്തോടെ 'നീരുറവ' എന്ന ബഡ്സ് സ്കൂളിന്റെ (ഭിന്ന ശേഷി കുട്ടികൾക്കുള്ള സ്പെഷ്യൽ സ്കൂൾ) ശിലാ സ്ഥാപന കർമ്മം 2023 നവംബർ 11-ാം തീയതി ശനി യാഴ്ച 2.00 മണിക്ക് പരിശുദ്ധ കാതോലിക്കാ ബാവാ തിരുമനസ്സുകൊണ്ടും, അഭിവന്ദ്യ പിതാക്കന്മാരുടെ സാന്നിദ്ധ്യത്തിലും നടത്തപ്പെടുന്നു. ഏവരുടെയും മഹനീയ സാന്നിധ്യം ക്ഷണിച്ചുകൊള്ളുന്നു. മെത്രാ സനത്തിന്റെ സമഗ്ര വളർച്ചയ്ക്കായി നമുക്ക് കൈകോർക്കാം പ്രാർത്ഥിക്കാം.

പരിശുദ്ധ യൽദോ നോമ്പ് (കർത്താവിന്റെ ജനന പ്പെരുന്നാൾ) ഡിസംബർ മാസം 1-ാം തീയതി മുതൽ ആരംഭിക്കുകയാണല്ലോ. രക്ഷകനെ വരവേൽക്കുവാൻ നമുക്ക് പ്രാർത്ഥനയോടും നോമ്പോടും ഒരുങ്ങാം.

## ലോകക്രൈസ്തവ വാർത്തകൾ

# ഗാസായിലെ പുരാതന പള്ളി യുദ്ധത്തിൽ തകർന്നു

ഗാസാ ഓൾഡ് സിറ്റിയിലെ പുരാതനമായ സെന്റ് പൊർഫീരിയസ് ഗ്രീക്ക് ഓർത്തഡോക്സ് പള്ളി യുദ്ധത്തിൽ തകർന്നു. ഒക്ടോബർ 19 ന് ഇസ്രയേൽ ബോംബാക്രമണത്തിൽ ഇവിടെ അഭയം തേടിയിരുന്ന 18 പലസ്തീൻകാർ കൊല്ലപ്പെട്ടു; അനവധി പേർക്ക് പരുക്കേറ്റു. ക്രൈസ്തവരും മുസ്ലീംകളും അടക്കം അഞ്ഞൂറോളം പേരാണ് പള്ളിവളപ്പിൽ അഭയം തേടിയിരുന്നത്. പള്ളിയുടെ മുഖവാരം ഉൾപ്പെടെ തകരുകയും തൊട്ടടുത്ത കെട്ടിടങ്ങൾക്ക് നാശമുണ്ടാ കുകയും ചെയ്തു.

ഗാസയിലെ 23 ലക്ഷം ജനങ്ങളിൽ ആയിരത്തോളം പേർ മാത്രമാണ് ക്രൈസ്തവർ. ഭൂരിപക്ഷവും ഗ്രീക്ക് ഓർത്തഡോക്സുകാരാണ്. പള്ളിയാക്രമണം യുദ്ധകുറ്റ മാണെന്ന് ജറുസലേം പാത്രിയർക്കേറ്റ് കുറ്റപ്പെടുത്തി. ഹമാസ് കമാൻഡിനുനേരെയുള്ള ആക്രമണത്തിനിടെ പള്ളിയുടെ ഒരു ഭാഗം തകരുകയായിരുന്നുവെന്നാണു ഇസ്രയേൽ സൈന്യത്തിന്റെ വിശദീകരണം. 2014 ൽ ഇസ്രയേൽ ബോംബാക്രമണത്തിൽ ഇവിടെ അഭയം തേടിയിരുന്ന 70 പേർ കൊല്ലപ്പെട്ടിരുന്നു.

ജറുസലേമിലെ ഗ്രീക്ക് ഓർത്തഡോക്സ് പാത്രി യർക്കേറ്റിനു കീഴിലുള്ളതാണ് ഈ ദൈവാലയം. ലോകത്തിലെ ഏറ്റവും പഴക്കമുള്ള ക്രൈസ്തവ ദൈവാലയങ്ങളിൽ ഒന്നാണിതെന്നു കരുതപ്പെടുന്നു. എ.ഡി. 420ൽ കാലം ചെയ്ത ഗാസായിലെ ബിഷപ്പ് പൊർഫീരിയസ് ഇവിടെ അന്ത്യവിശ്രമം കൊള്ളുന്നു. എ.ഡി. 425 ൽ ഈ സ്ഥലത്ത് ആദ്യ പള്ളി നിർ മ്മിച്ചു. ഇപ്പോഴത്തെ പള്ളിയുടെ നിർമ്മാണം എഡി 1150-ലായിരുന്നു. തുടർന്ന് 'സെന്റ് പൊർഫീ രിയസ്' എന്നു നാമകരണം ചെയ്തു. വിശുദ്ധ ദൈവമാതാവിന്റെ പേരിലും അറിയപ്പെടുന്നു. 1856ൽ നവീകരിച്ചു.

**വിജെടി**



*Holy Matrimony*

# Roshin Rebecca John
*with*
# Dayal Kurian Varghese

D/o. **Maya Susan John & John Kochukutty**
Palathumpattu House
Budhanoor, Chengannur.

S/o. **Mrs. Alicekutty Varghese & Mr. Abraham Varghese**
Kurinjikavumkal House
Vazhoor, Kottayam

'ഞാൻ തന്നെ പുനരുത്ഥാനവും ജീവനും ആകുന്നു.
എന്നിൽ വിശ്വസിക്കുന്നവൻ മരിച്ചാലും ജീവിക്കും.' (വി: യോഹന്നാൻ 11: 25)

# ഒന്നാം ചരമ വാർഷികം

## നവംബർ 1



# എം. കെ. ഐപ്പ്

മറ്റപ്പള്ളിൽ ബിനു ഭവൻ, നീർവിളാകം പി. ഒ.,
അങ്ങാടിക്കൽ സൗത്ത്, ചെങ്ങന്നൂർ

| | | |
|---|---|---|
| ഭാര്യ | മറിയാമ്മ ഐപ്പ് | കൊച്ചുമക്കൾ |
| മകൻ | കോശി ഐപ്പ് | റാണി മറിയം കോശി |
| മകൾ | ആനിയമ്മ | റോബിൻ ഐപ്പ് കോശി |
| മരുമകൾ | റിനു കോശി | അലക്സ് എം. ജോർജ് |
| | | അഖില മറിയം |

Printed & Published by Diocesan Secretary | Owned by Diocese of Chengannur. PB No. 38, Bethel Aramana
Chief Editor Fr. Mathew Varghese Pulimoottil | Printed at Tara Offset, Chengannur. 0479 2452566